# വിദ്യാഭിവദ്ധിനി.



പുസ്തകം 4] [ലക്കം 3

As. 8 1124 കുംഭം

# വിദ്യാഭിവർദ്ധിനി.

സരസ്വതി! നമസ്തുഭ്യം വരദേ! കാമരൂപിണി!
വിദ്യാരംഭം കരിഷ്യാമി സിദ്ധിർഭവതു മേ സദാ.


| പുസ്തകം ൪ | ൧൧൦൪ കുംഭം. | ലക്കം ൩. |
| --- | --- | --- |


## ഗാന്ധിസൂക്തങ്ങൾ.

അസത്യവും, വഞ്ചനയും ലോകത്തിൽ തെളിഞ്ഞുനടക്കുന്നതുകൊണ്ടു് അനങ്ങാതിരിക്കാൻ സാധിക്കുകയില്ല. അനങ്ങാതെയിരുന്നു എൻെറ കഴിവു ഉപയോഗിക്കാതെയിരുന്നാൽ അതിനു ഈശ്വരൻ എന്നെ ശിക്ഷിക്കും.

*  *  *  *  *  *

പ്രത്യേകാവശ്യങ്ങളെ ഞാൻ വെറുക്കുന്നു; സാമാന്യജനങ്ങൾക്കില്ലാത്തതൊന്നും എനിക്കുവേണ്ടാ.

*  *  *  *  *  *

ഒരു മനുഷ്യൻ സുഖിയാണോ എന്നു അദ്ദേഹം ജീവിച്ചിരിക്കുമ്പോൾ പറയുക സാധ്യമല്ലെന്നു ശലമോൻ അഭിപ്രായപ്പെട്ടു. അപ്പോൾ മഹത്വത്തെപ്പററി പറയുക അതിലും എത്രയോ അസാധ്യമാണു്.

*  *  *  *  *  *

അലസത വിനയമാണെന്നു തെററിദ്ധരിക്കരുതു്. യഥാൎത്ഥവിനയമെന്നുവച്ചാൽ തീവ്രമായ ലോകസേവനമെന്നാണൎത്ഥം.

*  *  *  *  *  *

നാം ജനിച്ചിട്ടുള്ളതു ലോകസേവനം ചെയ്വാനാണു്. ജാഗ്രതയില്ലെങ്കിൽ അതു സാദ്ധ്യമല്ല.

*  *  *  *  *  *

മൈത്രിയുടെ പരീക്ഷണം അപൽഘട്ടത്തിലുള്ള സഹായവും, അയതു നിരുപാധികസഹായവുമായിരിക്ക എന്നതാണു്.

*  *  *  *  *  *

ജീവനെ വെടിഞ്ഞും തിന്മയോടു സമരംചെയ്വാതെ ഈശ്വരനെ കാണാൻ കഴിയുകയില്ലെന്നു എനിക്കറിയാം.

*  *  *  *  *  *

സ്വമനസ്സാലെ മാനഭംഗംവന്നവളേ അധിക്ഷേപാൎഹയാകുന്നൊള്ളു. വ്യഭിചാരവും, ബലാൽക്കാരവും ഒന്നുപോലെയുള്ളതല്ല.

*  *  *  *  *  *

എന്തുസഹിച്ചും ചെയ്യേണ്ടതു ചെയ്യുക. ഇതാണു് പ്രതിജ്ഞയുടെ സാരം.

*  *  *  *  *  *

# വന്ദേമാതരഗാനം.

വന്ദേ മാതരമ്, വന്ദേ മാതരമ്
സുജലാമ് സുഫലാമ് മലയജശീതളാമ്
സസ്യശ്യാമളാമ്, മാതരമ്!
വന്ദേ മാതരമ്, വന്ദേ മാതരമ്
ശുഭ്രജ്യോത്സ്നാ പുളകിതയാമിനീമ്
ഫുല്ലകുസുമിത ദ്രുമ ദള ശോഭിനീമ്
സുഹാസിനീമ്, സുമധുരഭാഷിണീമ്
സുഖദാമ്, വരദാമ്, മാതരമ്!
വന്ദേ മാതരമ്!
ത്രിംശ കോടികണ്ഠ കളകള നിനാദകരാലേ
ദ്വിത്രിംശകോടി ഭുജൈർധൃതഖര കരവാളേ?
കേ ബലേ മാ, തുമിഅബലേ?
ബഹുബല ധാരിണീമ് നമാമി താരിണീമ്
രിപുദളവാരിണീമ് മാതരമ്
വന്ദേ മാതരമ്
തുമി വിദ്യാതുമി ധൎമ്മ തുമി ഹൃദി തുമിമൎമ്മ-
ത്വംഹിപ്രാണാ ശരീരേ ശരീരേ
ബാഹുതേ തുമി മാ ശക്തി
ഹൃദയേ തുമി മാ ഭക്തി
തോമാര ഈ പ്രതിമാഗഡി മന്ദിരേ മന്ദിരേ
ത്വം ഹി ദുൎഗ്ഗാദശപ്രഹരണ ധാരിണീമ്
കമലാ കമലദളവിഹാരിണീമ്
വാണീ വിദ്യാദായിനീമ് നമാമിത്വാമ്
നമാമി കമലാമ് അമലാമ് അതുലാമ്
മാതരമ് വന്ദേ മാതരമ്!
ശ്യാമളാമ് സരലാമ്
സുസ്മിതാമ് ഭൂഷിതാമ് ധരിണീമ്, ഭാരി-
ണീമ് മാതരമ് വന്ദേ മാതരമ്!

—:*:—

# പ്രതിജ്ഞ.

(സി, പ്രഭാകരൻ, ബി. എ.)

ജീവിതയാഥാൎത്ഥ്യങ്ങളായിരം സങ്കല്പത്തിൻ
കോവിലിൽക്കടന്നു ത്മശാന്തിയെ-
ബ്ഭഞ്ജിക്കമ്പോൾ
കേവലം വിരക്തനായ് ഞാനിരിക്കയോ?
ജന്മം-
പാവനം, പാഴാക്കയോ? ധൎമ്മമല്ലവരണ്ടും.
ചൈതന്യം മങ്ങിപ്പോയ നാടിനാ,-
യനൎഘമാം
സ്വാതന്ത്ര്യമാൎജ്ജിച്ചീടാനെൻകരമുയൎന്നാവൂ;
കാലത്തിൻസ്പന്ദങ്ങളെപ്പാഴാക്കം
പരന്ത്രത്തിൻെറ
ജ്വാലയെക്കെട്ടുത്താനെൻ മിഴിനീരുറന്നാവൂ
മഞ്ഞണിമലകളെസ്സിന്ദൂരമണിയിക്കും
മങ്ഗലോഷസ്സിൻ കാന്തികണ്ണുകൾനുകരാവൂ.
ഉദയങ്ങളെപ്പെററ പ്രാചിതൻമാറിൽത്തത്തും
തെളിതാരത്തെസ്സാക്ഷിയാക്കിഞാൻ
വീതായാസം
വൎണ്ണധൎമ്മാന്ധ്യന്മാരാം കഷ്മകന്മാരോടൊപ്പം
പൂൎണ്ണസല്ക്കൎമ്മത്തിൻെറ വിത്തുകൾ
വിതയ്ക്കട്ടെ!. *

—*—

* അടുത്തു പ്രസിദ്ധപ്പെടുത്തുന്ന "ഉദയശ്രീ" എന്ന കാവ്യത്തിൽനിന്നു്.

# ഭാരതജനനി കസ്തൂരിബാ.

---

"അവളിൽ സ്ത്രീലോകത്തെമുഴുവൻ ഞാൻ കണ്ടറിഞ്ഞു. അവളുടെ ജീവിതം അവരുടെ ജീവിതമാർഗ്ഗമായി ഞാൻ കരുതി." ഇങ്ങിനെ സ്ത്രീലോകത്തിൻെറ "ജാതകം" തിരുത്തിയെഴുതിയ ബാപ്പുജിയുടെ ആ വാക്കുകൾക്ക കൂപ്പുകൈ. കേവലം സാധാരണതയിൽനിന്നും "ഭാരതജനനി കസ്തൂരിബാ" എന്നു് ലോകം മുഴുവൻ കൊണ്ടാടുന്ന ആ സമാരാധ്യമായ സ്ഥാനത്തേക്ക മഹാത്മജി തൻെറ ധർമ്മപത്നിയെ മാത്രമല്ല ഉയർത്തിയതു്. സ്ത്രീത്വത്തെത്തന്നെയാണു്. സൂര്യകിരണങ്ങൾ കാർമ്മേഘങ്ങളിൽ തട്ടിപ്രകാശിക്കുമ്പോൾ അതു് മനം കുളിർപ്പിക്കുന്ന മഴവില്ലായി നാം കാണുന്നു. അതുപോലെ മഹാത്മജിയുടെ മഹത്വം ആ ധർമ്മപത്നിയിൽ തട്ടിത്തിളങ്ങുമ്പോൾ

"ബ്രഹ്മചാരിണീ ഗേഹിനീത്വത്തിലും
കർമ്മകാരിണീ നിസ്പൃഹത്വത്തിലും
ധർമ്മവർദ്ധിനീ ദാരുണാപത്തിലും
തന്മണാളനനുരൂപയെന്നിലും"

എന്നു് മഹാകവിയെക്കൊണ്ടു് മതിമറന്നു പാടിക്കുന്ന മനോഹരമായ ഒരു മഴവില്ലായി ആ ജീവിതത്തെ ആ സമുന്നതതലത്തിൽ നാം കാണുന്നു. എന്നാൽ ക്ഷണനേരം കൊണ്ടു് മങ്ങിമറഞ്ഞുപോകുന്ന വെറും ഒരു മഴവില്ലിൻെറ നിറപ്പകിട്ടല്ല അതു്. അകൃത്രിമത്വം, സരളത്വം, ആത്മസംയമനം എന്ന വർണ്ണവിശേഷങ്ങളാൽ ആകർഷകമായി വാനിൽ പറക്കുന്ന ഭാരതീയ സ്ത്രീത്വത്തിൻെറ വിജയപതാകയാണു്. അഥവാ ഭാരതസ്ത്രീകൾക്ക മാർഗ്ഗദർശിയായി എന്നെന്നും അനുസ്മരിക്കാനും അനുകരിക്കാനും കണ്ടു വന്ദിക്കുവാനുമായി ബാപ്പുജിയുടെ സംഭാവനയായ നിത്യദീപ്തമായ മറെറാരു അരുന്ധതീനക്ഷത്രമാണു്.

സ്ത്രീ—അവൾ അബലയല്ല. അവൾ ശക്തിസ്വരൂപിണിയായ തൻെറ ഉത്തമാർദ്ധമാണു് എന്നദ്ദേഹം ലോകത്തിനു വ്യക്തമാക്കി. എന്നാൽ പുരുഷനോടു് എല്ലാ രംഗങ്ങളിലും മത്സരിച്ചുകൊണ്ടു പദം പദം അനുകരിച്ചുകൊണ്ടു് അധികാരവാഞ്ഛയൂട്ടിയുറപ്പിക്കാൻ മുന്നോട്ടുവരുന്ന സ്ത്രീലോകത്തിനുള്ള മാതൃകയല്ല കസ്തൂരിബാ. ആ മാർഗ്ഗത്തിലേക്ക വഴിതെററി കുതിക്കുന്ന സ്ത്രീലോകത്തെ തടഞ്ഞുകൊണ്ടു് ശരിയായി മാർഗ്ഗദർശിയായി നില്ക്കുന്ന മാതൃകാജീവിതമാണു് ആ ഭാരതജനനിയുടേതു്. വീരഹൃദയങ്ങളിൽ അവർ ചെലുത്തിയിരുന്ന സ്വാധീനതയുടെയും, അധികാരവാഞ്ഛയുടേയും അസ്പദമായിരുന്നതു് ഒരു രാജ്ഞിയുടെ കൈയിലെ ചെങ്കോലായിരുന്നില്ല. ഒരു കൊച്ചുകുടിലിലെ അടുക്കളക്കാരിയുടെ ചട്ടുകമായിരുന്നു.

സൂര്യനസ്തമിക്കാത്ത സാമ്രാജ്യശക്തിയോടു് ഒരടിമയ്ക്കു പൊരുതിജയിക്കുവാൻ നിയമവിരുദ്ധമായി ഉപ്പുണ്ടാക്കുന്നതു ഫലപ്രദമായ ഒരു ഉപായമായതുപോലെ തന്നെ ബായുടെ തോട്ടിപ്പണിയും, മാവുകുഴയ്ക്കലും റൊട്ടിചുടലും, അടുക്കളക്കെട്ടിലെ ഗവേഷണങ്ങളും

---

കെ, ലക്ഷ്മിക്കുട്ടിഅമ്മ.

---

അന്തഃപുരത്തിലെ സത്യാഗ്രഹവും സ്ത്രീജനങ്ങളുടെ നാനാവിധമായ അവശതയ്ക്കു പരിഹാരം കാണുവാനുള്ള ഫലപ്രദമായ ഉപായങ്ങളായി തീൎന്നു. തൻെറ ഭാൎയ്യയുടെ നിത്യജീവിതത്തിൽ സ്ത്രീകളുടെ എല്ലാ വിഷമപ്രശ്നങ്ങളേയും ബാപ്പുജി കണ്ടറിഞ്ഞു പരിഹാരം തേടിവന്നു. അവരവരുടെ ന്യൂനതകളെ അവരവർതന്നെ കണ്ടറിഞ്ഞു് പരിഹരിക്കുവാനുള്ള പരിശ്രമത്തിലാണു ആദ്യമായി ആ സഹധർമ്മിണിയെ അദ്ദേഹം അഭ്യസിപ്പിച്ചതു്. ബായോടുമാററുരസി ബാപ്പുജിക്ക തൻെറ ന്യൂനതകളെത്തന്നെ പരിഹരിക്കേണ്ടതായി വന്ന സന്ദർഭങ്ങൾ സുലഭമായിരുന്നു, സാമ്രാജ്യശക്തിയോടും, സമുദായത്തി

ലെ അഴിമതികളോടും പടപൊരുതി ജയിക്കുവാനുള്ള അടവു ചവുട്ടി അഭ്യസിപ്പിക്കുന്ന ഒരു യഥാർത്ഥമായ കളരിതന്നെയായിരുന്നു സൗത്താഫ്റിക്കയിലെ അവരുടെ ആ ജീവിതരംഗം.

ഉന്നതകുലജാതയും യാഥാസ്ഥിതിക മനസ്ഥിതിക്കാരിയുമായ അവർ ഒരു പഞ്ചമന്റെ വിസർജ്ജനപാത്രം വെടിപ്പാക്കണമെന്നുമാത്രമല്ല അതു സന്തോഷത്തോടുകൂടിത്തന്നെ ചെയ്യുകാണണമെന്നു ബാപ്പുജിയുടെ മക്കടമുഷ്ടി; ഭാര്യയുടെ ദുർമുഖംകണ്ടു് അന്യരാജ്യത്തു് കേവലം നിസ്സഹായയായ ആ ധർമ്മപത്നിയേ ഗൃഹത്തിൽ നിന്നു പിടിച്ചുപുറത്തു തള്ളുന്ന കോപാന്ധനായ ബാപ്പുജി; മുത്തുമണികൾപോലെ കണ്ണുനീർത്തുള്ളികളുതിർത്തു തുടുത്ത മുഖത്തോടെ ഭർത്താവിന്റെ ലജ്ജാവഹമായ ആ പെരുമാററത്തെക്കുറിച്ചു് ഓർമ്മപ്പെടുത്തി സഹനശീലം കൊണ്ടു് വിജയം നേടുന്ന ആ വിനയസമ്പന്ന; പൊതുജനസേവനത്തിനു സാധനമായി ലഭിച്ച ആഭരണങ്ങൾ മടക്കികൊടുക്കുവാൻ നിറഞ്ഞ കണ്ണുകളോടെ മടികാണിച്ച ആ സ്ത്രീസഹജമായ ചാപല്യം കാണിക്കുന്ന കസ്തൂരിബാ; മാംസരസം കഴിച്ചു ജീവനെ സംരക്ഷിക്കേണ്ടതില്ലെന്നുതന്നെ തന്റെ മതവിശ്വാസത്തിൽ ഊന്നിനില്ക്കുന്ന ആ ധീരോദാത്ത—ഇങ്ങിനെ എത്രയെത്ര ഹൃദയസ്പൃക്കുകളും കേവലം സാധാരണങ്ങളുമായ മനോഹരചിത്രങ്ങളാണു് നമ്മൾ ആ ജീവിതാദ്ധ്യായങ്ങളിൽ കാണുന്നതു്! ലോകസേവനത്തിനായുള്ള പരിശീലനത്തിന്റെ നിലത്തെഴുത്തുകളായിരുന്നു ആ അനുഭവങ്ങളെല്ലാം.

ചൊല്ലുമാറുണ്ടെഴുത്തറിയില്ലതൻ
വല്ലഭയെന്നു ഗാന്ധിജിയെങ്കിലും
കല്യയാമക്കുടുംബിനി വായിക്കാ
റില്ലൊരക്ഷരം കർമ്മകാണ്ഡങ്ങളിൽ.

എന്നുൽഘോഷിക്കുന്ന ഒരു ഉത്തമ ഗൃഹിണിയുടെ ജീവിതധർമ്മം പുലർത്തി ഗൃഹത്തിൽ ഒതുങ്ങി കഴിയുന്നതു മാത്രമല്ല ബായുടെ ജീവിതത്തിൽ നാം കാണുന്നതു്;

ആ സാത്വികഗുണങ്ങൾ മാത്രം പ്രകാശിപ്പിച്ചിരുന്ന ഒരു വിനീതകുടുംബിനി മാത്രമല്ല കസ്തൂരിബാ.

സമരരംഗത്തിലും കാരാഗൃഹത്തിലും അവർ ഭർത്താവിനെ അനുഗമിച്ചു് വിപ്ലവകരങ്ങളായ മുദ്രാവാക്യങ്ങളും, സമരകാഹളങ്ങളും ആ സതി പലപ്പോഴും ഏററു പാടേണ്ടിവന്നു. ആ രംഗങ്ങളിൽ സാത്വികഗുണം കൈവിട്ട ക്ഷാത്രവീര്യം കൈക്കൊണ്ട ഒരു വീരനായികയായി അവർ മാറി. എന്നാൽ ഗൃഹസംരക്ഷണത്തേയും, മാതൃത്വത്തേയും, വിനീതമായ ആ ജീവിതരീതിയേയും അത്രമാത്രം പുകഴ്ത്തി മഹത്വം കല്പിക്കുന്ന ബാപ്പുജി എന്തിനാണു് കസ്തൂരിബായെ സമരരംഗത്തിലേക്കു കൈപിടിച്ചിറക്കിയതു്? ഇതു അന്യോന്യവിരുദ്ധമല്ലേ എന്ന സംശയംജനിച്ചേക്കാം.

ശാസ്ത്രയുഗത്തിൽ പുരോഗമനമെന്ന പേരിൽ കണ്ണുകാണാതെ മുന്നോട്ടു കുതിക്കുന്ന നാഗരികതയാൽ ഗൃഹങ്ങൾക്കുതന്നെ നാശമടയുന്നു. ഗൃഹജീവിതവും മനുഷ്യന്റെ വളർച്ചയ്ക്കു അത്യാവശ്യമായ മോഹനസങ്കല്പങ്ങളും, ബന്ധങ്ങളും, പശ്ചാത്തലങ്ങളും തന്നെ അലങ്കോലപ്പെടുന്നു. ഇങ്ങിനെ ദിവസം ചെല്ലുന്തോറും അസ്ഥിഭാരത്തിനുതന്നെ ഇളക്കംതട്ടുന്ന ഗൃഹജീവിതത്തെ സംരക്ഷിക്കുവാനാണു്, നാഗരികതയുടെ അന്ധമായ കുതിച്ചുകയററത്തെ തടയുവാനാണു്, ബാപ്പുജി ആ ശക്തിസ്വരൂപിണിയുടെ സഹായം സമരരംഗത്തിലും ആവശ്യപ്പെട്ടതു്. അതായതു് പുരുഷനു് എവിടെയും, എന്തിലും, എന്തിനും സ്ത്രീയുടെ സഹകരണം അത്യന്താപേക്ഷിതമാണെന്ന വാസ്തവമാണു് ആ ലോകഗുരു വ്യക്തമാക്കുന്നതു്.

ഗൃഹസ്ഥാശ്രമജീവിതത്തിന്റെ അടിത്തറയ്ക്കു് ഇളക്കം തട്ടിക്കാതെ സമുദായ ഘടനയെ രൂപപ്പെടുത്തുന്നതിൽ സ്ത്രീജനങ്ങളുടെ പങ്കു് നിർവഹിക്കുവാനും, മാതൃസ്നേഹത്തിനു സഹജമായ ക്രാന്തദർശിത്വത്തോടെ നാഗരികതയുടെ അപനയങ്ങളെ നിയന്ത്രിക്കുവാനുമാണു് കസ്തൂരിബാ ഗൃഹംവിട്ടു പുറത്തിറങ്ങിയതു്.

മഹാത്മജി ഭാരതത്തിലെ ബാപ്പുവായ തോടുകൂടി കസ്തൂരിബാ ഭാരതജനനിയുമായി മാറി. സമുദായസേവനവും, രാജ്യസേവനവും അവക്ക് അങ്ങിനെ ഗൃഹവേലകളായിത്തീൎന്നു. കൊട്ടാരവും, കോട്ടയും, ആർഭാടവും, അനവധി ഭൃത്യജനങ്ങളുമില്ലാതെതന്നെ ഭാരതീയരായ തൻെറ പുത്രീപുത്രന്മാരോടൊപ്പം വിശ്രമമറിയാതെ വേലയെടുത്തു കൊച്ചുകുടിലുകളിൽ തങ്ങളുടെ ജീവിതപ്രഭാവത്തെ ഒതുക്കിനിറുത്തി ആ ജനനീജനകന്മാർ ആ ദുർഭരമായ ചുമതലകൾ നിൎവഹിച്ചുവന്നു.

ഒരു മഹാത്മാവായിരിക്കുന്നതിലും ക്ലേശപൂൎണ്ണമാണു് ഒരു മഹാത്മാവിൻെറ പത്നിയായിരിക്കുക എന്നതു് ബായുടെ ജീവിതത്തിൽ എത്രയും വാസ്തവമാണു്. അത്യുന്നതത്തിൽ ശാഖോപശാഖകളായി തഴച്ചു പന്തലിച്ചു വളരുന്ന ഒരു വൃക്ഷത്തിൻെറ പോഷണത്തിനും, വളൎച്ചയ്ക്കും, നിലനില്പിനും എല്ലാംതന്നെ അടിയിൽ അസ്പദമായിരിക്കുന്നതു് ആ മണ്ണാണു്. അതുപോലെ സ്നേഹബന്ധങ്ങളാകുന്ന വേരുകളാൽ തന്നോടുചേൎത്തുനിറുത്തി ഒരു ധാൎമ്മികവൃത്തിയിലൊതുക്കി, ഒരു മഹത്തായ ജീവിതത്തിൻെറ വളൎച്ചയ്ക്കും, ചൈതന്യത്തിനും, ഉയൎച്ചയ്ക്കും നിലനില്പിനുതന്നെയും അസ്പദമായി നില്ക്കുന്നതു് സ്ത്രീത്വമാണു്. ആ മഹൽതത്വമാണു് ആ ആദൎശദമ്പതികളുടെ ജീവിത മഹത്വത്തിൽ പ്രത്യക്ഷപ്പെടുന്നതു്. "ബാപ്പുവെ മഹാത്മജിയാക്കിയതു് ബായാണു്" ആ ഭാരതജനനിയെക്കുറിച്ചു നമുക്കും അഭിമാനംകൊള്ളാം.

ഹിന്ദു്— വന്ദേമാതരം.

---

# റഷ്യയിലെ സ്ത്രീജനങ്ങൾ.

(എം. ആർ. മാധവവാര്യർ ബി. എ. എൽ. എൽ. ബി.)

റഷ്യയിലെ വിപ്ലവത്തിനുശേഷം അവിടത്തെ സ്ത്രീജനങ്ങൾക്കുണ്ടായിട്ടുള്ള ഉല്ക്കർഷം അസൂയാജനകവും അനുകരണീയവുമാകുന്നു. 1917-ൽ റഷ്യൻവിപ്ലവം ഉത്ഭവിച്ച കാലത്തു് റഷ്യയിലെ ജനസംഖ്യയിൽ പത്തിലൊന്നു് മുസ്ലീമങ്ങളായിരുന്നു. മുസ്ലിം സ്ത്രീകൾ ഘോഷാസമ്പ്രദായം സ്വീകരിച്ചിട്ടുള്ളവരും അസ്വാതന്ത്ര്യരും വിദ്യാവിഹീനരുമായിരുന്നു. സ്ത്രീകളെ പത്തും പതിനൊന്നും വയസ്സു പ്രായമുള്ളപ്പോൾ വെറും അടിമകളായി വില്ക്കുന്ന സമ്പ്രദായം റഷ്യയിലുണ്ടായിരുന്നു. ഒരു സ്ത്രീ ഭർത്താവിൻെറ ആജ്ഞകളെ ഒരിക്കലും നിഷേധിക്കരുതെന്നു് റഷ്യൻനിയമസംഹിതയിൽ ഒരു വകുപ്പുതന്നെ ചേർത്തിരുന്നു. ഭർത്താവിൻെറ അനുവാദം കൂടാതെ വീട്ടുവിട്ടുപോകുന്ന ഭാര്യയെ അറസ്റ്റുചെയ്യുന്നതിനു് അക്കാലത്തു പോലീസ്സിനധികാരം നൽകിയിരുന്നുവെന്നു് പറഞ്ഞാൽ സ്ത്രീകളുടെ അസ്വാതന്ത്ര്യത്തിൻെറ പാരമ്യം മനസ്സിലാക്കാവുന്നതാണല്ലോ. തൊഴിലാളിസ്ത്രീകളിൽ മുക്കാൽഭാഗവും കഷകവനിതകളിൽ ഏറിയകൂറും അജ്ഞതയിൽ ആണ്ടിരുന്നു. റഷ്യൻജനതയിൽ നേർപകുതിയുടെ സ്ഥിതി ഈ നിലയിലായിരുന്നു 1917-ാമാണ്ടു്.

എന്നാൽ കമ്മ്യൂണിസ്റ്റുകക്ഷി സ്ത്രീകൾക്കു് പുരുഷന്മാക്കുള്ള സകല അവകാശാധികാരങ്ങളും നൽകുന്നതിനു സന്നദ്ധമായിരുന്നു. റഷ്യൻവിപ്ലവത്തിൻെറ നേതാവായിരുന്ന ലെനിൻ റഷ്യൻസ്ത്രീകളുടെ സ്വാതന്ത്ര്യത്തെപ്പററി പ്രസ്താവിച്ചിട്ടുള്ളതു് ഇപ്രകാരമാണു്.

"വേലയെടുക്കുന്ന മനുഷ്യരിൽ അദ്ധഭാഗമായ സ്ത്രീകൾക്കു് പുരുഷന്മാരെപ്പോലെ അവകാശാധികാരങ്ങളില്ലെങ്കിൽ സോഷ്യലിസ്റ്റുവിജയം അസാദ്ധ്യമാണു്. സ്ത്രീകളും പുരുഷന്മാരും നിയമദൃഷ്ട്യാ തുല്യരാണു്. വോട്ടുകൊടുക്കുന്നതിനും ഉദ്യോഗം വഹിക്കുന്നതിനും അവക്കു പുരുഷന്മാരെപ്പോലെതന്നെ അവകാശമുണ്ടു്. അവക്കു പുരുഷന്മാരെപ്പോലെതന്നെ ട്രേഡ്യൂണിയനിലും കൊവോപ്പറേററീവ് സൊസൈററികളിലും അംഗങ്ങളാകാം. അവക്കു ഏതു തൊഴിലിലും പുരുഷന്മാരെപ്പോലെ സ്ഥാനവും ശമ്പളവും അനുഭവിക്കാം. വിവാഹമോചനത്തിനു പുരുഷനെപ്പോലെ സ്ത്രീയ്ക്കും അധികാരമുണ്ടു്." മേല്പറഞ്ഞ പ്രസ്താവനയ്ക്കനുസൃതമായ പ്രവത്തനത്തിൻെറ ഫലമായി റഷ്യൻസ്ത്രീയ്ക്കു് സാമ്പത്തികവും സാമുദായികവും രാഷ്ട്രീയവുമായ മണ്ഡലങ്ങളിൽ പുരുഷനുള്ള എല്ലാ അവകാശാധികാരങ്ങളും സിദ്ധിച്ചിരിക്കുന്നു. കമ്മ്യൂണിസ്റ്റുകക്ഷി സ്ത്രീകളുടെ മോചനത്തിനുവേണ്ടി അശ്രാന്തം പരിശ്രമിക്കുന്നതിനുള്ള പ്രധാന കാരണം വിപ്ലവത്തിൽ സ്ത്രീകൾ പ്രകടിപ്പിച്ച സഹകരണവും സഹാനുഭൂതിയുമാകുന്നു.

1937-ൽ റഷ്യൻസാങ്കേതികപാഠശാലകളിൽ പഠിക്കുന്നവരിൽ 41 ശതമാനം സ്ത്രീകളായിരുന്നു. ഇന്നു് റഷ്യൻവ്യവസായത്തിൽ ഒരുലക്ഷം സ്ത്രീകൾ ഇഞ്ചിനീയർ ടെക്നിഷ്യൻ മുതലായ ഉദ്യോഗങ്ങൾ വഹിക്കുന്നു. കൂട്ടുകൃഷിത്തോട്ടങ്ങളിലും വ്യവസായശാലകളിലും സ്ത്രീകൾക്കു് അഗ്രിമസ്ഥാനമുണ്ടു്. റഷ്യയിലെ സുപ്രീംസോവിയററിൽ 189 അംഗങ്ങൾ സ്ത്രീകളാണു്. സ്ത്രീകൾ ജഡ്ജിമാരായില്ലാത്ത കോടതികൾ റഷ്യയിൽ ഇല്ലെന്നുതന്നെ പറയാം. സ്ത്രീകൾക്കു പ്രവേശനമില്ലാത്ത സ്കൂളോ കാളേജോ റഷ്യയിലില്ല. കമ്മ്യൂണിസ്റ്റുകക്ഷിയിലെ രാഷ്ട്രീയമിഷ്യനറിമാരായ സ്ത്രീകളുടെ ഉഗ്രപ്രവത്തനംമൂലം മുത്തശ്ശികളും കിഴവികളുംകൂടി എഴുതാനും വായിക്കുവാനും പഠിച്ചിരിക്കുന്നു. വനിതകളുടെ ഉപയോഗത്തിനായി മാത്രം റഷ്യയിൽ അനവധി

പത്രങ്ങളും മാസികകളും നടത്തപ്പെടുന്നു. ഒരു സ്ത്രീയ്ക്കു് സാമ്പത്തികജീവിതത്തിൽ ഭർത്താവിനെ ആശ്രയിക്കേണ്ടതായിട്ടില്ല. ജോലിചെയ്യാവുന്ന സ്ത്രീകൾക്കെല്ലാം വേലയും ശമ്പളവുമുണ്ടു്. സ്ത്രീകൾ ഫാക്ടറികളിലും തോട്ടങ്ങളിലും ജോലി ചെയ്തുകൊണ്ടിരിക്കുമ്പോൾ അവരുടെ കുഞ്ഞുങ്ങളെ ശുശ്രൂഷിക്കുവാനും അവക്കു് പാലുകൊടുക്കുവാനും അവരെ പഠിപ്പിക്കുവാനും ഗവമ്മെൻറിൽനിന്നും വേണ്ട ഏർപ്പാടുകൾ ചെയ്തുവരുന്നു. സ്ത്രീകൾക്കു് ഗർഭകാലത്തും അവശതയുള്ളപ്പോഴും വേല ചെയ്യാതെതന്നെ ഗവമ്മെൻറിൽനിന്നും ശമ്പളം കിട്ടും. സ്ത്രീജനങ്ങൾ അടുക്കളയിൽക്കിടന്നു് പുകയേല്ക്കരുതെന്നുകരുതി ജോലിസ്ഥലങ്ങളിൽ ഗവമ്മെൻറുതന്നെ ഭക്ഷണശാലകൾ സ്ഥാപിച്ചിട്ടുണ്ടു്. റഷ്യയിൽ യാതൊരു സ്ത്രീയേയും നിർബന്ധിച്ചു് വിവാഹം കഴിപ്പിക്കരുതെന്നാണു് ഇപ്പോഴത്തെ നിയമം. പിന്നോക്കസമുദായങ്ങളിൽപ്പെട്ടവരും വൃത്തികെട്ടവരുമായ മദ്ധ്യേഷ്യയിലെ സ്ത്രീകൾക്കു് സംസ്കാരവും വിദ്യാഭ്യാസവും സ്വാതന്ത്ര്യവും നൽകുന്ന കാര്യത്തിൽ കമ്മ്യൂണിസ്റ്റുകക്ഷി പ്രകടിപ്പിച്ചിട്ടുള്ള ശുഷ്കാന്തി പ്രശംസനീയമാകുന്നു.

സ്ത്രീകൾക്കു് അവരുടെ ഇഷ്ടംപോലെ വിവാഹം കഴിക്കുകയോ കഴിക്കാതിരിക്കുകയോ ചെയ്യാം. വിവാഹിതയായ ഒരു സ്ത്രീയ്ക്കു് അവളുടെ തൊഴിൽ തുടരുന്നതിനൊ പുതിയ തൊഴിൽ സ്വീകരിക്കുന്നതിനോ തടസ്സമില്ല. ഒരു കുടുംബത്തിൽ ഭാര്യയും ഭർത്താവുംകൂടിയാണു് ചെലവുകൾ നടത്തുന്നതു്. ഒരു സ്ത്രീയ്ക്കു എത്ര കുട്ടികളുണ്ടായാലും അവരെ രക്ഷിക്കുന്നതിനുള്ള ചുമതല ഗവമ്മെൻറിനുള്ളതുകൊണ്ടു് അവിടെ സന്താനനിയന്ത്രണമില്ല. ആദ്യകാലത്തു് സ്ത്രീകൾക്കു് ഡാക്ടരന്മാരുടെ സഹായത്തോടുകൂടി പരസ്യമായി ഗർഭഛിദ്രം നടത്താമെന്നുതന്നെ അവിടെ ഒരു നിയമമുണ്ടായിരുന്നു. എന്നാൽ 1936-ാമാണ്ടു് ആ നിയമം റദ്ദുചെയ്യപ്പെട്ടു. ആരോഗ്യപരമായ കാരണത്താൽ ഡാക്ടരന്മാരുടെ ഉപദേശപ്രകാരം അത്യാവശ്യമുണ്ടെങ്കിലല്ലാതെ ഇപ്പോൾ ഗർഭഛിദ്രം അനുവദിക്കപ്പെടുന്നതല്ല. കൂടുതൽ കുട്ടികളുള്ള കുടുംബങ്ങൾക്കു് കൂടുതൽ ശമ്പളവും സംഭാവനയും നൾകുമെന്നു് ഗവമ്മെൻറുറപ്പു കൊടുത്തിട്ടുണ്ടു്. ഇക്കാരണത്താൽ റഷ്യയിലെപ്പോലെ ജനനനിരക്ക വദ്ധിച്ചിട്ടുള്ള രാജ്യങ്ങൾ കുറവാണു്. റഷ്യയിൽ ഇതര രാജ്യങ്ങളെ അപേക്ഷിച്ചു് വ്യഭിചാരവും വിവാഹമോചനവും കൂടുതലാണെന്നും അവിടെ സ്ത്രീകളെപ്പോലും ദേശീയവല്ക്കരിച്ചിരിക്കുകയാണെന്നും റഷ്യയുടെ ശത്രുക്കൾ അപഖ്യാതി പ്രചരിപ്പിക്കുന്നുണ്ടു്. സ്ത്രീയ്ക്കും പുരുഷനും ഇഷ്ടാനുസരണം വിവാഹമോചനം നടത്തുവാൻ നിയമം പ്രതിബന്ധമായി നിൽക്കുന്നില്ലെങ്കിലും പൊതുജനാഭിപ്രായം തുടരെയുള്ള വിവാഹത്തിനും മോചനത്തിനും എതിരാണു്. അതുകൊണ്ടു് അവിടെ വിവാഹമോചനം ദിനംതോറും കുറഞ്ഞുവരുന്നു. ഒരു സ്ത്രീയുടെ സന്താനങ്ങളെ സംരക്ഷിക്കുന്നതിനുള്ള ചുമതല അവൾക്കുമാത്രമല്ല അവളുടെ ഭർത്താവിനുമുണ്ടു്.

ഗവമ്മെൻറു് സന്താനങ്ങളുടെ സംരക്ഷണത്തിൽ ശ്രദ്ധിക്കുന്നുവെങ്കിലും കുടുംബജീവിതം അത്യാവശ്യമാണെന്നും മാതാപിതാക്കന്മാരുടെ മേൽനോട്ടത്തിൽ കുട്ടികൾ വളരണമെന്നും നിർബന്ധിക്കുന്നു. ഒരു സ്ത്രീ വിവാഹമോചനത്തിനുശേഷം കുട്ടികളെ ഭർത്താവിൻറടുത്തു് വിട്ടുവെച്ചുപോയാൽ ഭർത്താവിനു ഭാര്യയിൽനിന്നും ചെലവീടാക്കാമെന്നു് നിയമം അനുശാസിക്കുന്നു. റഷ്യയിൽ കുടുംബജീവിതം ശിഥിലമായിപ്പോയി എന്നുള്ള വിമർശകന്മാരുടെ ആരോപണം അബദ്ധമാണു്. കുടുംബജീവിതത്തിനു പുതിയ വീക്ഷണഗതിയും സ്വാതന്ത്ര്യവും ഭയരാഹിത്യവുമുണ്ടായെന്നല്ലാതെ അതിൻെറ ആനന്ദമോ സൌകുമാര്യമോ ഒട്ടുംതന്നെ കുറഞ്ഞുപോയിട്ടില്ല. കമ്മ്യൂണിസ്റ്റുനേതാക്കന്മാർ ഏകപത്നിവ്രതത്തേയും ചാരിത്ര്യത്തേയും ദാമ്പത്യദാർഢ്യത്തേയും എപ്പോഴും വിലമതിക്കുന്നുണ്ടു്. വിപ്ലവത്തിനുശേഷം കഴിഞ്ഞ രണ്ടു ദശാബ്ദങ്ങളിലെ പ്രവത്തനത്തിൻെറ ഫലമായി റഷ്യയിൽ സന്മാർഗ്ഗം

വൎദ്ധിച്ചിട്ടുണ്ടു്. പുതിയ പരിതഃസ്ഥിതിക ളിൽ സാമ്പത്തികക്ലേശങ്ങൾ കൂടാതെ ഒരു സ്ത്രീയ്ക്കു് ഭൎത്താവും കുട്ടികളുമൊന്നിച്ചു ബുദ്ധിപരവും ആത്മീയവുമായ സുഖങ്ങളനുഭവിക്കുവാൻ കൂടുതൽ സൌകൎയ്യം ലഭിച്ചിരിക്കുന്നു.

ഏതു തൊഴിലിൽ ഉൾപ്പെട്ട സ്ത്രീയ്ക്കും പ്രസവകാലത്തു് ആശുപത്രിയിൽ പ്രവേശനവും സൌജന്യവൈദ്യസഹായവും അവധിയും വേതനവും ലഭിക്കാതിരിക്കുകയില്ല. കുട്ടിയുടെ ഭക്ഷണത്തിനും വസ്ത്രധാരണത്തിനും ആവശ്യമുള്ള പണംപോലും ഗൎഭിണിക്കു് ഗവമ്മെൻറിൽനിന്നും കിട്ടും. റഷ്യയിലെ പ്രസവങ്ങളിൽ 90 ശതമാനവും ആശുപത്രികളിൽ നടക്കുന്നു. ഗൎഭകാലത്തു് സ്ത്രീകളെ പരിശോധിക്കുവാനും അവൎക്കുപദേശം കൊടുക്കുവാനും വേണ്ടുവോളം നഴ്സുകളുണ്ടു്. പ്രസവിച്ച സ്ത്രീകൾക്കു് ഉപദേശം നൾകുവാനും കുട്ടികൾക്കു സൌജന്യമായി പാൽ കൊടുക്കുവാനും ഓരോ ഗ്രാമത്തിലും വ്യവസ്ഥകളുണ്ടാക്കിയിരിക്കുന്നു. അന്യസഹായമില്ലാത്ത ഗൎഭിണികളേയും അനാഥബാലികാബാലകന്മാരേയും സംരക്ഷിക്കേണ്ടതു് ഗ്രാമീണസംഘടനകളുടെ ചുമതലയാണു്. ശിശുസംരക്ഷണകേന്ദ്രമില്ലാതെ റഷ്യയിൽ ഒരു തോട്ടമോ വ്യവസായശാലയൊ ആഫീസ്സൊ ഇല്ലെന്നുതന്നെ പറയാം. ചുരുക്കത്തിൽ കുട്ടികളെ കുടുംബജീവിതത്തിൽനിന്നും വേർപെടുത്താതെ അവരുടെ സകല സുഖസൌകൎയ്യങ്ങളും ഗവമ്മെൻറുതന്നെ അന്വേഷിച്ചുവരുന്നതിനാൽ തള്ളമാൎക്കു സന്താനങ്ങളെ സംബന്ധിച്ചിടത്തോളം യാതൊരു ക്ലേശവും ഉൽക്കണ്ഠയും ഇല്ല.

കഴിഞ്ഞ ഇരുപതു കൊല്ലങ്ങൾക്കിടയിൽ റഷ്യയിലെ സ്ത്രീജനങ്ങൾക്കു് അത്ഭുതാവഹമായ ഉൽക്കൎഷവും പരിഷ്കാരവും ഉണ്ടായിട്ടുണ്ടെന്നുള്ളതു് നിൎവ്വിവാദമാണു്, റഷ്യൻ സ്ത്രീയ്ക്കു കായികവും മാനസികവുമായ വികാസവും ദീർഘായുസ്സും ആരോഗ്യവും സകല തുറകളിലും അഭിവൃദ്ധിയും വന്നുചേൎന്നിരിക്കുന്നു, സ്ത്രീകളില്ലാത്ത വ്യവസായശാലയോ കൃഷിത്തോട്ടമോ ആഫീസ്സോ റഷ്യയിൽ ഇല്ലതന്നെ. അവിടുത്തെ അദ്ധ്യാപകരിൽ മൂന്നിൽ രണ്ടുഭാഗം സ്ത്രീകളാണു്. ഡാക്ടറന്മാരുടെ എണ്ണത്തിൽ മൂന്നിൽ രണ്ടുഭാഗം സ്ത്രീകൾ കരസ്ഥമാക്കിയിരിക്കുന്നു. ശാസ്ത്രീയമായ ഗവേഷണശാലകളിൽ അനവധി സ്ത്രീകളെ കാണാം. അഞ്ചുകൊല്ലത്തെ കഠിനപരിശീലനത്തിനുശേഷം വ്യവസായശാലകളിൽ കാണപ്പെടുന്ന സാങ്കേതിക വിദഗ്ദ്ധരിൽ മൂന്നിലൊന്നു് സ്ത്രീകളാകുന്നു. റയിൽവെ ജോലിക്കാരിൽ ഭൂരിഭാഗവും വനിതകൾതന്നെ. കപ്പലിലും സൈന്യത്തിലും വിമാനത്തിലും സ്ത്രീകളുടെ സംഖ്യ കുറവല്ല. കുട്ടികളെ ജനിപ്പിക്കുന്നതിനുള്ള ഒരു യന്ത്രമായും കാമവികാരപൂൎത്തിക്കുള്ള ഉപകരണമായും കരുതപ്പെട്ടിരുന്ന ഭാൎയ്യ ഭൎത്താവിനെ ഇപ്പോൾ സഖാവെന്നാണു വിളിക്കുന്നതു്. സ്ത്രീകൾ ഭൎത്താക്കന്മാരുടെ അടിമകളാണെന്നു് ഒരിക്കലും ഭാവിക്കുകയില്ല. അവർ എയിറോപ്ലെയിനിൽ പറക്കുകയും പാരച്ചൂട്ടിൽ ചാടുകയും വലിയ ഉദ്യോഗങ്ങൾ വഹിക്കുകയും ചെയ്യുന്നു. റഷ്യൻഭരണഘടനയിൽ 122-ാംവകുപ്പു് താഴെപ്പറയുന്ന പ്രകാരമാണു്. "റഷ്യയിലുള്ള സ്ത്രീകൾക്കു് സാമ്പത്തികവും രാഷ്ട്രീയവും സാംസ്കാരികവും സാമൂഹ്യവുമായ ജീവിതത്തിൽ പുരുഷന്മാരെപ്പോലെ തുല്യാവകാശങ്ങളുണ്ടായിരിക്കുന്നതാണു്. അവൎക്കു വേലചെയ്യുന്നതിനും വേലയ്ക്കു് പ്രതിഫലം വാങ്ങുന്നതിനും ഉള്ള അവകാശവും വിശ്രമവും, വിദ്യാഭ്യാസവും സോഷ്യൽഇൻഷൂവറൻസും തള്ളയുടെയും കുട്ടിയുടെയും താല്പൎയ്യങ്ങളുടെ സംരക്ഷണവും, ശമ്പളത്തോടുകൂടി ഗൎഭകാലത്തു് അവധിയും പ്രസവാലയങ്ങളും ശിശുക്ഷേമകേന്ദ്രങ്ങളും കിൻറർഗാർട്ടൻസ്ക്കൂളും അനുവദിക്കുന്നതാണെന്നു് ഉറപ്പു നൽകുന്നു." ഈ വ്യവസ്ഥ പ്രയോഗത്തിൽ കൊണ്ടുവരുന്നതിനുള്ള കമ്മ്യൂണിസ്ററുപാർട്ടി അംഗങ്ങളുടെ നിസ്തന്ദ്രമായ പ്രവൃത്തികൊണ്ടാണു് റഷ്യയിലെ സ്ത്രീകൾ അജ്ഞതയിലും അന്ധവിശ്വാസത്തിലും അടിമത്തനത്തിലുംനിന്നു് വിമുക്തരായിട്ടുള്ളതു്. റഷ്യാക്കാർ ലാഭേച്ഛയോ

ട്ടുകൂടിയ ധനസമ്പാദനത്തെ നിരുത്സാഹപ്പെടുത്തി ഓരോ വ്യക്തിയും പൊതുക്ഷേമത്തിനുവേണ്ടി പ്രയത്നിക്കണമെന്നുള്ള തത്വജ്ഞാനത്തെ പ്രചരിപ്പിച്ചതിന്റെ പരിണതഫലമാണ് അവിടത്തെ സ്ത്രീകളുടെ മോക്ഷം. റഷ്യൻസ്ത്രീകൾക്കു സാമ്പത്തികസ്വാതന്ത്ര്യം സിദ്ധിച്ചിരുന്നില്ലെങ്കിൽ ഇന്നും അവർ പുരുഷന്മാരുടെ അടിമകളായിരുന്നേനെ. ലോകത്തിൽ മററൊരു രാജ്യത്തും സ്ത്രീകൾക്ക് ഇതുപോലെ സ്വാതന്ത്ര്യമൊ സ്വാതന്ത്ര്യം കിട്ടുന്നതിനുള്ള ചുററുപാടൊ ഇല്ല. സ്ത്രീകളും പുരുഷന്മാരും തുല്യനില വഹിക്കുന്നുവെന്ന് നമ്മുടെ വേദങ്ങളും മററും ഘോഷിക്കുന്നുണ്ട്. ഈശ്വരനെ സർവ്വഭൂതങ്ങളിലും നിരീക്ഷിക്കണമെന്നും സമദർശിത്വമാണ് അദ്ധ്യാത്മചിന്തയുടെ പരമസ്ഥാനമെന്നും ഉപദേശിക്കുന്നവർ സ്ത്രീകളെ അസ്വാതന്ത്ര്യത്തിലാണ് വെച്ചുകൊണ്ടിരിക്കുന്നതു്. സ്ത്രീകളെ അവരുടെ അന്ധവിശ്വാസങ്ങളിലും അടിമത്തനത്തിലും നിന്നു രക്ഷിക്കുന്നതിനുവേണ്ടി പ്രധാനമായി ഉത്സാഹിക്കേണ്ടതു് വിദ്യാസമ്പന്നരായ സ്ത്രീകൾതന്നെയാകുന്നു. ഓരോ വ്യക്തിയും അവനവന്റെ ശരീരസംരക്ഷണത്തിനും ലോകക്ഷേമത്തിനുംവേണ്ടി പ്രവർത്തിക്കണമെന്നുള്ള ഗീതയിലെ കർമ്മയോഗം പ്രായോഗികമായി റഷ്യയിൽ പ്രകടിപ്പിക്കപ്പെട്ടിരിക്കുന്നു. ഈ പ്രായോഗിക വേദാന്തവും കർമ്മയോഗവും നടപ്പിൽ വരുത്തുവാൻ ഒരു പ്രബലസംഘടനയും ഗവമ്മെൻറും കഠിനപ്രയത്നം ചെയ്തിട്ടാണ് റഷ്യൻസ്ത്രീകൾ സ്വതന്ത്രരായതു്.

നമ്മുടെ രാഷ്ട്രപിതാവായ മഹാത്മാഗാന്ധിയും ഇതുപോലെയുള്ള സാമ്പത്തികവും സാമൂഹ്യവുമായ ഒരു പരിവർത്തനംതന്നെ അഭിലഷിച്ചിരുന്നു. സത്യത്തേയും അഹിംസയേയും മുറുകെ പിടിച്ചുകൊണ്ടു് റഷ്യാക്കാർ സാധിച്ച സോഷ്യലിസ്ററു പരിവർത്തനം എല്ലാവിധത്തിലും ഇൻഡ്യയിൽ കൈവരുത്തണമെന്നുതന്നെ ആയിരുന്നു അദ്ദേഹത്തിന്റെ ആശ. അനവധി സ്ത്രീജനങ്ങൾ കാൺഗ്രസ്സ് പ്രക്ഷോഭണത്തിൽ അദ്ദേഹത്തെ സഹായിക്കുവാൻ മുന്നോട്ടു വന്നിരുന്നു. ജയിലിൽ പോകുകയും അടികൊള്ളുകയും വെടിയുണ്ട ഏൽക്കുകയും ചെയ്തിട്ടുള്ള ഭാരതീയസ്ത്രീകൾ ധാരാളമാണ്. ഭാരതത്തിനു ലോകരാഷ്ട്രങ്ങളുടെ ഇടയിൽ ഉന്നതസ്ഥാനം ലഭിക്കണമെങ്കിൽ നമ്മുടെ സ്ത്രീകൾക്ക് സാമ്പത്തികപാരാധീനതയില്ലാതാകുകയും അവർ സാമുദായികവും മതപരവുമായ അസ്വാതന്ത്ര്യത്തിൽനിന്നും വിമുക്തരാകുകയും ചെയ്യേണ്ടതാണ്. മഹാത്മാഗാന്ധി ഭാവന ചെയ്തിട്ടുള്ള സോഷ്യലിസ്റ്റാദർശം കൈവന്നല്ലാതെ റഷ്യയിലെ സ്ത്രീകൾക്ക് ഇന്നുള്ള സ്ഥാനം ഭാരതീയമഹിളകൾക്ക് ഒരിക്കലുമുണ്ടാകയില്ല. "ന സ്ത്രീ സ്വാതന്ത്ര്യമർഹതി" എന്നു തുടങ്ങിയുള്ള പഴഞ്ചൻ പ്രമാണങ്ങളും പുരാണകഥകളും വെച്ചുകൊണ്ടിരുന്നാൽ നമുക്ക് യാതൊരഭ്യുദയവും വരാൻ പോകുന്നില്ല. ഇൻഡ്യൻ സ്ത്രീകൾ ഘോഷാസമ്പ്രദായവും പരാധീനഭാവവും അന്ധവിശ്വാസവും ദൂരെക്കളഞ്ഞു് റഷ്യയിലെപ്പോലെ സ്വതന്ത്രരാകുന്നപക്ഷം അവക്കും അവരുടെ സന്താനങ്ങൾക്കും ഭയരഹിതവും ആനന്ദസുരഭിലവും ആയ ഒരു ജീവിതം നയിക്കുവാൻ തീച്ചയായും കഴിയുന്നതാണ്. സ്ത്രീകളുടെ നില നന്നാകാതെ നാടോ, വീടൊ ഉയച്ചയെ പ്രാപിക്കുകയില്ല. നമുക്കു സിദ്ധിച്ചിട്ടുള്ള പ്രായപൂത്തിവോട്ടവകാശം പ്രയോജനപ്രദമാകണമെങ്കിൽ സമാധാനപരമായ ഒരു മഹാ പരിവത്തനം സ്ത്രീജനങ്ങളുടെ ഇടയിൽ ഉടൻതന്നെ ഉണ്ടാകുകതന്നെ വേണം.

---

# മിശ്രവിവാഹം.

(ജഗതി എൻ. കെ. ആചാരി ബി എസ്സ്സി.)

ഉൾവളവുള്ള ഒരു സാരി, ഊതിവീർത്ത മുഖവുമായി മെയിൻറോഡുവഴി പറക്കുന്നതു് നിങ്ങളിൽ പലരും കണ്ടിരിക്കും. അതാണു ഭാനുമതി. അവൾക്കുമുണ്ടൊരു പ്രണയകഥ.

പ്രണയത്തിൻെറ മുന്തിരിച്ചാറാസ്വദിച്ചു മത്തു പിടിച്ചവർ പഴയ ദമയന്തിയും ശകുന്തളയും മാത്രമായിരുന്നില്ല. ഭാനുമതിയും ഏതാണ്ടു ഇടങ്ങഴിയോളം സേവിച്ചിട്ടുണ്ടു്.

ഭാനുമതി ഒരു ക്ലാക്കാണു്—സക്കാർപേപ്പർനിർമ്മാണശാലയിലെ ഒരു ക്ലാക്കു്. ജീവിതത്തിൽ ആയിരം ആശകളും പ്രതീക്ഷകളും അവൾക്കുണ്ടു്. ലോകം അവൾക്കു സൗന്ദര്യം ഉണ്ടെന്നു പറയാൻ വിസമ്മതിച്ചു. പക്ഷെ മറയന്മാരുടെ ഭൂരിപക്ഷമാണു ലോകം. പണ്ടു്, ഭാനു പാവാടയുടുത്തു നടന്നപ്പോൾ അയൽ വീട്ടിലെ ജാനുവുമായി അടിക്കടി വഴക്കിടാറുണ്ടായിരുന്നു. ജാനു ഭാനുവിനെ കരിംകുരങ്ങെന്നും മററും വിളിക്കാറുണ്ടായിരുന്നു. എങ്കിലും ക്ഷമയുടെ റാണിയായിരുന്ന ഭാനുമതി തന്നത്താൻ സമാധാനപ്പെട്ടു കറുപ്പിനു് ഏഴു് അഴകുണ്ടെന്നു്!

വിധിക്കു ചില വിക്രിയകളുണ്ടു്. മുല്ലവള്ളി മുരുക്കിൽ പടൎന്നു പിടിക്കും. ജാനു വിവാഹിതയായി. ജാനമ്മയുടെ ഭർത്താവു ഒരു കറുത്തുതടിച്ച മാംസഗോളമായിരുന്നു. പുനലൂരെങ്ങാണ്ടോ തടിയെടുക്കാൻവന്ന ഒരു പാണ്ടിച്ചെട്ടിയാർ ജാനുവിനെ പരിഗ്രഹിക്കേണ്ടിവന്നു. നാട്ടുകാർ ഓരോന്നു പറഞ്ഞുപരത്തി. ഭാനുമതിയുടെ യശോധവളിമ അപ്പോഴാണു പരക്കാൻ ഇടയായതു്.

"ഭാനുപ്പെണ്ണു കറുത്തിരുന്നാലെന്താ? നല്ല അടക്കവും ഒതുക്കവുമുള്ള വൾ" കുരവപ്പൂവെന്നു കുപ്രസിദ്ധിനേടിയ നാണിയമ്മ വിധിയെഴുതി. നാണിയമ്മ മാത്രമല്ല നാട്ടുകാരെല്ലാം ഭാനുവിനെ പുകഴ്ത്തി. നിറമില്ലെങ്കിലും സൗരഭ്യപൂരം പരത്തുന്ന ഭാനുവിനെ ഉദ്ദേശിച്ചു് സമീപത്തുള്ള ഒരു പുരോഗമന സാഹിത്യപ്രണേതാവു് 'ശാമ്പ്രാണിത്തിരി' എന്ന തലക്കെട്ടിൽ ഒരു നെടുനെടുങ്കൻ കവിത പ്രസിദ്ധം ചെയ്തു. പ്രശസ്തി ഭാനുവിൻെറ സൈപരതയെ ഹനിച്ചു. വിവാഹദല്ലാളുകൾ മലവെള്ളംപോലെ മനസ്സുകത്തു കയറി. പ്രേമലേഖനങ്ങൾവന്നു കുന്നുകൂടി കുമിഞ്ഞു. മേശ നിറയുമ്പോൾ വാരിക്കെട്ടി കട്ടിലിലാക്കും. അതു നിറയുമ്പോൾ പത്തായത്തിനകത്തും.

ആകപ്പാടെ വിഷമമായി. അതിശയോക്തിയല്ല; അക്കാലത്തെ ഒരഞ്ചൽശിപായി അവധിയും അനുവാദവും കൂടാതെ സ്ഥലം വിട്ടുപോകപോലും ചെയ്തു. അത്രമേൽ എഴുത്തുകളാണു് അയാൾക്കു ചുമക്കേണ്ടിവന്നതു്.

എങ്കിലും ഒരത്യാഹിതം. ജീവിതത്തിൻെറ വസന്തമായിരുന്ന അന്നു്. പക്ഷെ പററിയ ഒരു വരനെ ഭാനുവിനു ലഭിച്ചില്ല. ഓരോരുത്തരിലും ഓരോ കുററങ്ങൾ അവൾ കണ്ടു. പോരെങ്കിൽ ജാനുവിൻെറ ഭർത്താവിനെക്കാൾ അതീവസുന്ദരനായിരിക്കണം തൻെറ വരൻ എന്നവൾ ദൃഢനിശ്ചയം ചെയ്തിട്ടുണ്ടായിരുന്നു.

കാലവും ഭാനുവും നീണ്ടുനീണ്ടു നീക്കോലിപോലായി. കറുപ്പിനുണ്ടായിരുന്ന ഏഴുഅഴകിൽ ആറെണ്ണം പ്രകൃത്യാതന്നെ നശിച്ചു. ഒരഴകു മാത്രം ആത്മാവിൻേറതായി ശേഷിച്ചു. ഭാനുവിൻെറ കവിളത്തു് ഒരുക്കൻ ഇടികൊട്ടത്തിട്ടു് ആ യൗവ്വനവും യാത്രയായി. എങ്കിലും കവിൾത്തടം ഒട്ടിയില്ല, പ്രത്യുത ആ ഇടിയുടെ ആഘാതത്താൽ അതു പൂർവാധികം വീൎത്തു.

യാതനകൾ മന്ത്രിമാരെപ്പോലെയാണു്; ഒററയായിട്ടു് ഒരിക്കലും വരാറില്ല. ഭാനുവിൻെറ ഗൃഹനില അല്പം മോശമായി. സാ

മ്പത്തിക ഭദ്രതയ്ക്കു വാട്ടംതട്ടി. പട്ടിണിക്കാരന്റെ വാരിയെല്ലുകൾപോലെ ആ വീട്ടിന്റെ കഴുക്കോലുകൾ പൊന്തിത്തുടങ്ങി. അ വീട്ടിന്റെ അന്നത്തെ അവസ്ഥ കണ്ടാൽ ഏതൊരു സഖാവും 'ഇങ്കുലാബ്' വിളിച്ചു പോകും. അത്ര ദയനീയമായിരുന്നു അതു്.

പരിവർത്തനം! അതു് ഏതിനുമുണ്ടു്. പാറക്കെട്ടുകളിൽകൂടി പാട്ടുപെട്ടോടുന്ന നദിക്കു് സമനിലത്തിൽകൂടി സ്വച്ഛന്ദം ഒഴുകാനിട വരും. അട്ടയും ഞണ്ടും നിറഞ്ഞു കിടന്ന കുളത്തിൽ ആമ്പലും അല്ലിത്താമരയും വികസിച്ചുവെന്നുവരും. ഭാനുമതിക്കു രാജധാനിയിൽ ഒരുദ്യോഗം കിട്ടി. അതും ഒരു ഗവണ്മെൻറു് സ്ഥാപനത്തിൽ. കഴിഞ്ഞ കാലത്തെ അനുഭവങ്ങൾ ഭാനുമതിയെ ഏതാണ്ടു് ഒരു സന്യാസിനിയുടെ മട്ടിലാക്കിക്കളഞ്ഞു. ഭരദേവതയെ ധ്യാനിച്ചുകൊണ്ടു് അവൾ ആഫീസ്സിൽ ഹാജരാകും. തന്റെ ജോലികൾ സനിഷ്കർഷം ചെയ്തുതീർക്കും. നാലുമണികഴിഞ്ഞാൽ തന്റെ മേശപ്പുറം ഭംഗിയാക്കിയിട്ടു്, ആരുടേയും മുഖത്തുനോക്കാതെ തന്നെ, കുടയുമെടുത്തു് മുററത്തെമണൽത്തരികൾ എണ്ണിക്കൊണ്ടു് നടന്നുകളയും. റോഡിൽകൂടി നടക്കുമ്പോഴും ഭാനുമതി സന്ധ്യാനാമം ജപിക്കാറുണ്ടായിരുന്നു.

പേപ്പർ നിർമ്മാണശാലയായിരുന്നു അതു്. രസതന്ത്രോപകരണങ്ങളും, യന്ത്രസാമഗ്രികളും, വിദ്യുച്ഛക്തിയും മററും നിറഞ്ഞ അ സ്ഥാപനത്തിനകത്തു് കലാദേവി ഒരിക്കൽ പോലും എത്തിനോക്കിയിട്ടില്ലായിരുന്നു. ഗവേഷണപട്ടുമുതൽ പടുവൃദ്ധൻ ശിപായിവരെ അനേകംപേർ ആ സ്ഥാപനത്തിനകത്തുണ്ടു്. യന്ത്രവുമായുള്ള നിരന്തര സമ്പർക്കംമൂലം അവിടത്തെ ജോലിക്കാർക്കെല്ലാം ഒരുതരം യാന്ത്രികമനഃസ്ഥിതി വന്നുകൂടിയിട്ടുണ്ടു്. എങ്കിലും ഒരു സ്ത്രീ ക്ലാക്കായിവന്നതു് അതിനകത്തൊരു 'സംഭവ'മായിത്തീൎന്നു. ഭാനുമതി ആരുടേയും മുഖത്തുനോക്കാതിരുന്നതിൽ ചിലർ പ്രതിഷേധം രേഖപ്പെടുത്തി അപൂർവം ചിലർ അവളെ പ്രശംസിച്ചു.

ഭാനുമതിയെ ആദ്യമായി പ്രശംസിച്ചതു് ഗബ്രിയേലായിരുന്നു. ബൈബിളിൽ പറയുന്ന ദൈവദൂതൻ ഗബ്രിയേലല്ല, ഒരു മെക്കാനിക്. പക്ഷെ താൻ ഒരു വിമുക്ത ഭടൻ എന്നു പറയാനാണു് ഗബ്രിയേൽ കൂടുതൽ ഇഷ്ടപ്പെട്ടുക. ആഫീസിൽ ഒന്നിലധികം വിമുക്തഭടന്മാരുണ്ടായിരുന്നു. പോരെങ്കിൽ ആ സ്ഥാപനത്തിൽ ഉദ്യോഗം കിട്ടാനുള്ള കുറഞ്ഞതടിക്കററു് യുദ്ധസേവനമാണു്. ഗബ്രിയേലും സഹജോലിക്കാരുമായി അത്ര മമതയിലല്ല. ആൎക്കും ഗബ്രിയേലിനോടു വിരോധമില്ലായിരുന്നു. പക്ഷെ അയാളുടെ മീശയോടു് എല്ലാവൎക്കും വെറുപ്പാണു്. ആ മീശ ഒന്നുകൊണ്ടും ഗബ്രിയേലിനുപററിയതല്ലെന്നാണു് പൊതുജനാഭിപ്രായം. മാത്രവുമല്ല അതെടുത്തു് ശരീരത്തിന്റെ മറേറതെങ്കിലും ഭാഗത്തുവച്ചാലും ശോഭിക്കയില്ലെന്നാണു് ആ സ്ഥാപനത്തിലെ ശില്പി ശങ്കുവിന്റെ അഭിപ്രായം. ജീവിതത്തിൽഗബ്രിയേൽ കാണിച്ചിട്ടുള്ള മഠത്തരങ്ങളിൽ ഒന്നാമത്തേതായിരുന്നു ഈ മീശ. മേലധികാരിമുതൽ മാറാത്രതം ശിപായിവരെപ്പറഞ്ഞു അ മീശയെടുത്തു കളഞ്ഞല്ലാതെ ലക്ഷണം പിടിക്കയില്ലെന്നു്, ഗബ്രിയേൽ കുലുങ്ങിയില്ല. എങ്കിലും ആഫീസിൽകഴിഞ്ഞുകൂടാൻ അയാൾ നന്നേ വിഷമിച്ചു. ഗബ്രിയേൽ തൊടുന്നതും പിടിക്കുന്നതുമെല്ലാം കുററമായി. ആൎക്കും അയാളോടു് വിരോധമില്ല. പക്ഷെ അ മീശ, അതു് ആ സ്ഥാപനത്തിലുള്ള സകലരേയും കൊല്ലാതെ കൊല്ലുന്നുണ്ടായിരുന്നു. മദ്യവൎജ്ജനം നടപ്പിലാക്കിയതറിഞ്ഞു് അതിശംകൊണ്ട ഒരു ശിപായിക്കാരണവർ തന്റെ കലി തീൎന്നതു് ഗബ്രിയേലിന്റെ മീശയെനോക്കി പൂരപ്പാട്ടു പാടിയാണു്.

... ... .... ...

"സ്വാധീനശക്തിയുള്ള ഒരു ക്ലാക്കു് ഇവിടില്ലെങ്കിൽ കാൎയ്യം കഷ്ടത്തിലാകും" ഗബ്രിയേൽ ചിന്തിച്ചു. പ്രാൎത്ഥിച്ചു.

മുട്ടുവിൻ തുറക്കപ്പെടും എന്ന സത്യവാചകം ഫലിച്ചു. ഭാനുമതി ക്ലാക്കായി കാൽ കുത്തിയതു് അപ്പോഴാണു്.

ഒരിക്കൽ സ്ററോറിൽ നിന്നും എന്തോ ചില സാധനങ്ങൾ എടുക്കാനായി, ഗബ്രിയേൽ ഭാനുമതിയുടെ മേശയ്ക്കരികിൽക്കൂടി

പോയി. ഗബ്രിയേലിൻെറ ഉള്ളിൽക്കൂടി ഒരു മിന്നൽപ്പിണർ പാഞ്ഞു. ആരെയും നോക്കാത്ത ഭാനുമതി ഗബ്രിയേലിനെ ഒന്നുനോക്കി. കറയററ ഒരു നോട്ടം. കേവലം ഔദ്യോഗികമായ ഒരു നോട്ടം. അത്രതന്നെ! ഗബ്രിയേൽ സാമാനവുമായി പുറത്തുവന്നപ്പോൾ 'മേരേ സ്വപ്നേകീറാണീ....' എന്നസിനിമാപ്പാട്ട് താനറിയാതെ കീഴ്സ്വരത്തിൽ മൂളുന്നുണ്ടായിരുന്നു. ബീഡിയുടെ കയറിയിറങ്ങൽ കൊണ്ടു കറുത്തു തടിച്ചിരുന്ന ഗബ്രിയേലിൻെറ ചുണ്ടുകൾ ചെമ്പരത്തിപ്പൂ പോലായി. കണ്ണുകൾ നിർജ്ജീവാവസ്ഥവിട്ട് ഒന്നു മിനുങ്ങി ചലിക്കാൻതുടങ്ങി. ആ ശപിക്കപ്പെട്ട മീശയിൽപ്പോലും ഒരിന്ദ്രനീലദ്യുതി വീശി... കൂട്ടുകാർ അമ്പരന്നു. ആകപ്പാടെ ഒരു മാററം. ചിലർ അസൂയപ്പെട്ടു. മററു ചിലർ പരീക്ഷണാർത്ഥം സ്റ്റോർവരെ പോയിവന്നു. ഫലം നാസ്തി. കായകല്പം സേവിച്ചവനെപ്പോലെ ഗബ്രിയേൽ ഉജാറിൻെറ കലവറയായി മാറി.

മണിനാലായി. തോട്ടത്തിലെ അന്തിമന്ദാരങ്ങൾ വിരിഞ്ഞു. ഭാനുമതിക്കുമുണ്ടായി ഒരു മാററം. ഭാനു എണീററു വളക്കിലുക്കത്തോടെ കൈകൾ ഒന്നു കുടഞ്ഞു. ആ കൈകൾ പെട്ടെന്നു മാംസളങ്ങളായതുപോലെ അവൾക്കു തോന്നി. പതിവിനു വിപരീതമായി അവൾ ശിപായിയെ വിളിച്ചു കടലാസ്സുകൾ അടുക്കിവയ്ക്കാൻ പറഞ്ഞു. എല്ലാപേരേയുംനോക്കി ഒന്നു പുഞ്ചിരിച്ചു. പിന്നീടൊരിക്കൽ ആ പുഞ്ചിരിയെപ്പററി ഗബ്രിയേൽ അഭിപ്രായപ്പെട്ടു. 'അതാണ് ഫ്റഞ്ചുചിരിയെന്ന്.' നിലവിളക്കു തൂക്കിപ്പിടിച്ചുകൊണ്ടുപോകുന്നതുപോലായിരുന്നു ഭാനു കുടയെടുത്തുകൊണ്ടു നടക്കാറുള്ളത്. പക്ഷെ അന്നാണെങ്കിൽ കുടയെടുത്തു കറക്കി ഒന്നുവീശി ആകാശത്തിൽ '8' എന്നെഴുതി കക്ഷത്തിലാക്കി. തണ്ണീർകണ്ട തവളയെപ്പോലെ ഭാനു റോഡിലിറങ്ങി.

ജോലിസമയം കഴിഞ്ഞാലും, കുത്തിയിരുന്നു റേഷൻ ചൊറിയുടെ വരവുചിലവു കുറിക്കാറുള്ള ഗബ്രിയേൽ നാലുമണി കഴിഞ്ഞയുടൻതന്നെ ഒരു പോലീസുകാരനൊപ്പം ആരോഗ്യവാനായി. എല്ലും തോലും മാത്രമുണ്ടായിരുന്ന തൻെറ സൈക്കിളിൽക്കയറി അമ്പുപോലെ പാഞ്ഞു. ആ പാച്ചിലിൽ രണ്ടു കയ്യുംകൊണ്ട് തല ഒതുക്കുന്നുമുണ്ടായിരുന്നു!.

ആക്കും ഇതൊന്നും അത്രരസിച്ചില്ല. പ്രത്യേകിച്ചു ശില്പവിദഗ്ദ്ധൻ ശങ്കുവിന്. ശങ്കു മനസ്സിലുറച്ചു, ഈ സ്ഥാപിതതാല്പര്യത്തിനെതിരായി ഒരവിശ്വാസപ്രമേയം തട്ടിക്കൂട്ടണമെന്ന്.

*  *  *  *

ദിവസങ്ങൾ പലതു കഴിഞ്ഞു. ഭാനുമതിയുടെ നെററിയിൽ നീണ്ടുകിടന്ന ചന്ദനവര കാണാതായി. അഗാധമായ ഒരു ചാന്തുപൊട്ട് നെററിയിൽ സ്ഥലം പിടിച്ചു. ഇപ്പോൾ അലക്ഷ്യമായി സാരിചുററാറില്ല. അരക്കെട്ടിൽ ഇരുപത്തും മാറത്തു പതിനൊന്നും ചുളുക്കുകൾ വച്ചു ഞൊറിഞ്ഞു ശാസ്ത്രീയമായി ഉടുക്കാൻ തുടങ്ങി. കാററടിച്ചു വീർപ്പിച്ച ഭുജങ്ങൾ ഉള്ള ജമ്പർ ഒരു ദിവസം ധരിക്കയാണെങ്കിൽ അടുത്തദിവസം 'നീയും ഞാനും ഒന്ന്'' എന്നുള്ള ജമ്പറാണു ധരിക്കുക. ഗബ്രിയേലിൻെറ മീശപോലെ ഒരിക്കലും യോജിക്കാത്ത ഒരു ജോടിചെരിപ്പും ഭാനുമതി ധരിച്ചുതുടങ്ങി. പരോളിൽ വിട്ടിരിക്കുന്ന കമ്മ്യൂണിസ്ററു സഖാക്കളെപ്പോലെ ഒന്നുരണ്ടുരോമച്ചുരുളുകൾ യാതൊരു ലക്ഷ്യവുമില്ലാതെ നെററിയിൽ അങ്ങോട്ടുമിങ്ങോട്ടും ചലിച്ചുകൊണ്ടിരുന്നു.

ഗബ്രിയേലിനുമുണ്ടായി മാററങ്ങൾ. എപ്പോഴും ശുഭ്രവസ്ത്രധാരിയായി കാണപ്പെട്ടു. പണ്ട് ഇറാക്കിൽ വച്ചു ചെയ്യാറുണ്ടായിരുന്ന അലൂമിനിയം ഷേവ്, ദിവസേന ചെയ്തു മുഖത്തെ കൂടുതൽ ഭാസ്വത്താക്കി. മീശയുടെ നീളം ശകലമൊന്നു കൂട്ടി. സഹപ്രവർത്തകരുടെ കലി, വേലിചാടി, വയറിളക്കം വർദ്ധിച്ചു കാളറയായി എന്നവർ ഏകസ്വരത്തിൽ അഭിപ്രായപ്പെട്ടു. പക്ഷെ ബുദ്ധിമാനായ ഗബ്രിയേൽ തന്നത്താൻ മന്ത്രിച്ചു "ഭാനു ഒന്നു നോട്ടിട്ടു സബ്മിററുചെയ്താൽ ഇവൻെറയെല്ലാം.......ഉം"

—ഭാനു നോട്ടിടുകതന്നെ ചെയ്തു. ഗബ്രിയേലിൻെറ ഒരു വൻശത്രുവിന് വിഷജ്വരം

പിടിച്ചിട്ടും അവധി അനുവദിച്ചില്ല. മററൊരു ശത്രുവിൻെറ പോക്കററിൽ ഒരു കഷണം ഇരുമ്പു കിടന്നതിനാൽസസ്പെൻററിൽ നിറുത്തുന്നതിനുത്തരവായി. ശങ്കുവിനു ഒരു തീപ്പൊരിയൻ വാർണിംഗും ലഭിച്ചു. ഗബ്രിയേൽ പറഞ്ഞാൽ ഭാനു നോട്ടിടും. ഭാനു നോട്ടിടാത്തതാമസം മേലധികാരി ഉടൻ ഒപ്പു വയ്ക്കും. ആക്ഷേപങ്ങളുടേയും അപവാദങ്ങളുടേയും ശ്രുതി താണുതുടങ്ങി. എങ്കിലും അടിക്കടി അഫീസ് ചുവരുകളിൽ ചില കാർട്ടൂൺ ചിത്രങ്ങൾ പ്രത്യക്ഷപ്പെടാറുണ്ടായിരുന്നു. അന്നെല്ലാം ശങ്കുവെന്ന വിശ്വകർമ്മാവിൻെറ കയ്യിൽ കരിക്കട്ട പുരണ്ടിരുന്നെന്നും മററും പറയാറുണ്ടായിരുന്നു. എങ്കിലും ഭാനു ആ സ്ഥാപനം ഭരിച്ചു; ഗബ്രിയേലിൻെറ പിൻതുണയോടുകൂടി ഭരിച്ചു.

തട്ടാൻ മൂത്താൽ ചെട്ടി. എന്നൊരു പഴഞ്ചൊല്ലുണ്ട്. അതുപോലെ ഗബ്രിയേൽ മൂത്ത് ഒരു മേലാവിൻെറ മട്ടിലായി. യാതൊരു ജോലിയും ചെയ്യാറില്ല. സ്ററൂളിൽ ചെന്നിരിക്കുക പതിവാക്കി. വിശ്രമത്തിനുവേണ്ടി കാൽ എടുത്തു ക്ലാക്കിൻെറ മേശപ്പുറത്തു വയ്ക്കും. ആയിരിപ്പിലിരുന്ന് നാലുമണിവരെ ഭാനുവുമായി സല്ലാപത്തിലേപ്പെടും. ആ സംഭാഷണം പകത്താനായി ശങ്കുവും കൂട്ടരും പല തവണ ശ്രമിച്ചു. പക്ഷെ ശില്പവിദഗ്ദ്ധൻ ശങ്കു മാത്രമല്ല സാക്ഷാൽ ശങ്കരാചാര്യൻവരെ ആ സംഭാഷണം കേൾക്കാൻ ഇഷ്ടപ്പെടും. മിക്കവാറും യുദ്ധപരാക്രമങ്ങളിൽ നിന്നുമാണു സംഭാഷണം തുടങ്ങാറുള്ളതു്. ശബ്ദം ക്രമാനുഗതികമായി കുറഞ്ഞു കുറഞ്ഞ് അവസാനം നെടുവീർപ്പിലും മററും അവസാനിക്കും.

"അപ്പളേ ബോംബേയിൽ പോയിട്ടുണ്ടോ" ആ ജൂലിയട്ട്റോമിയോവോടുചോദിക്കും.

ഒരലക്ഷ്യച്ചിരിയോടെ ഗബ്രിപറയും "എനിക്കു ബോംബേ എന്നു പറഞ്ഞാൽ കോട്ടയം പോലാണ്. ഞാൻ ഓവർ സീയിലായിരുന്നു."

"എന്താ ഈ ഓവർസീ" ഭാനുവിനു സാങ്കേതിക ജ്ഞാനം അല്പം കുറവാണ്.

"കടലിനപ്പുറം!" തിരയെണ്ണുന്ന മട്ടിൽ ഗബ്രിയേൽ ഇരിക്കും.

"ആയോ ഇംഗ്ലണ്ടിലോ?" ഭാനുമതിയുടെ ഉള്ളൊന്നിളകിത്തുള്ളും.

"ചെര! ഇംഗ്ലണ്ട്. ഇംഗ്ലണ്ട് എന്നു പറഞ്ഞാൽ ആളുകൾ പറയുന്നതുപോലെ അത്ര പ്രമാദമായിട്ടൊന്നുമില്ല. ഒരു വലിയ എറണാകുളം അത്രതന്നെ!"

"പിന്നെ ഒന്നു ചോദിക്കട്ടെ—" ഭാനു കാര്യഭാഗത്തിലേക്കുകടക്കും. "അന്നും ഈ മീശയുണ്ടായിരുന്നോ?"

ഗബ്രിയേൽ ആഹ്ളാദം കൊണ്ടുപുളയും. വിരലുകൾകൊണ്ടു മീശമേൽ ചെറിയ മോർസിംഗ് വായന നടത്തി മറുപടി പറയും "അന്നുമുണ്ടായിരുന്നു ഭാനുമതിക്കുട്ടി! ഈ മീശ. ആളുകൾ പറയുന്നതുപോലെമോശമാണോ? ഉള്ളതു പറയൂ"

ഭാനുവിൻെറ കണ്ണുകലങ്ങാനതുമതി. "എൻെറ ദൈവമേ ആരാ ഈ അപരാധം പറയിണേ....കൊള്ളാം ഈ മീശയില്ലായിരുന്നെങ്കിൽ ഞാൻ ഈ മുഖത്തു നോക്കത്തില്ലായിരുന്നു...." ഭാനു കീഴ്ച്ചുണ്ടിൽ പല്ലുകൊണ്ട് ധ എന്നെഴുതി.

ഇങ്ങനെ സജ്ജീവസമ്മോഹനങ്ങളായ രംഗങ്ങൾ നിരവധിയായി. മാസങ്ങൾ കഴിഞ്ഞു. സഹജോലിക്കാരുടെ റിമാർക്കു കാലങ്ങൾ ഏതാണ്ടു നിറഞ്ഞു തുടങ്ങി.

ഒരു ദിവസം വെള്ളിയാഴ്ച—അതൊരു ദുഃഖവെള്ളിയാഴ്ചയായിരുന്നു — ഗബ്രിയേൽ സ്റ്റോറിനകത്തെത്തി.

"ഞാൻ എല്ലാ പട്ടാളക്കാരേയുംപോലെ അധികമൊന്നും കളിച്ചുനടന്നില്ല." ഗബ്രിയേലിൻെറ ശബ്ദം അകത്തുനിന്നുമുയന്നു.

"പിന്നെ?" ഒരു ഫ്റഞ്ചുചിരിയും തുടൻ വളകിലുക്കവും.

ഗബ്രിയേലിൻെറ ഗൗരവസ്വരം. "ഞാൻ കുറെ വാങ്ങിയിട്ടു....ഒരു നാലഞ്ചേക്കർ"

വർക്ക്ഷാപ്പിലെങ്ങാണ്ടോ ഒരു യന്ത്രത്തിൻെറ ബൽററ് അററുതെറിച്ചു. ആ യന്ത്രം "ഗബ്രിയേൽ....!" എന്നു വിളിച്ചുകൊണ്ടു നിന്നു...അതൊരു ദുശ്ശകുനമായി ഭാനു കരുതി.

ദുശ്ശകുനംതന്നെയായിരുന്നു അതു്. ഉച്ചവെയിൽ ഏതാണ്ടു തണുത്തപ്പോൾ ഒരുഗ്രചാമുണ്ഡി ഗേയിററുതാണ്ടി ആഫീസു വളപ്പിലെത്തി. കറുത്തു തടിച്ച ഒരു പെൺകോലം. മൂത്ത പുത്രനെ നടത്തിയും, രണ്ടാമത്തവനെ മാറത്തും മൂന്നാമത്തേതിനെ വയററത്തുമാക്കിക്കൊണ്ടു് ഒരു പൂർണ്ണഗർഭിണി, ഒരു മാവിൻചുവട്ടിൽ നിലയുറപ്പിച്ചു. മണി നാലായി. അവൾ ആ നിലയിൽത്തന്നെ നിന്നു, ഭാനു വെളിയിലിറങ്ങിയപ്പോൾ ഈ പേക്കോലത്തെയാണു് കണ്ടതു്. സഹപ്രവർത്തകർ ചുററുംകൂടി.

“നീ ആരാ!” ഭാനു ചോദിച്ചു.

“ഞാനാരെങ്കിലുമാകട്ടെ!” ആ സ്ത്രീരൂപം പിശാചിനെപ്പോലെ അലറി, “ഇതാ ഈ കൊച്ചുകുഞ്ഞുങ്ങടെ അച്ഛനാണു് ഇവിടത്തെ ഗബ്രിയേൽ! മഹാപാപി, എൻെറ താലിസഹിതം വിററുതിന്നു.....അല്ലാ കൊച്ചമ്മ ഉടുത്തിരിക്കുന്നതുപോലെ എനിക്കൊരു സാരിയുണ്ടായിരുന്നു....ആ മഹാപാപി അതുമെടുത്തുകൊണ്ടു കടന്നുകളഞ്ഞു.....

ഭാനുവിൻെറ തലകറങ്ങി. ഒരു സ്വപ്നവതിയെപ്പോലെ അവൾ പതറിപ്പതറിനടന്നു. ഗബ്രിയെലിൻെറ ആററംപോലും അവിടില്ലായിരുന്നു. കിഴ്വശത്തുള്ള ഒരു പറങ്കിമാവിൽ കയറി ഇരിപ്പുണ്ടെന്നു വാച്ചറമ്മാവൻ പറഞ്ഞുവെങ്കിലും ആരുമതു വിശ്വസിച്ചില്ല.....ആ ദുഃഖവെള്ളിയാഴ്ച അങ്ങനെ സമാപിച്ചു.

ശനിയാഴ്ച രാവിലെ ശ്രീശങ്കുവിനെ മാലോകർ കണ്ടതു് ശാസ്താംകോവിലിൽ വച്ചാണു്, ശങ്കു ഒരയ്യപ്പനായി മാറി. തൻെറ ഹൃദയം ഒന്നു തണുപ്പിക്കാനായി ഒന്നു മല ചവിട്ടിക്കളയാം എന്നു ശില്പിയും കരുതി. ഭാനുമതി അവധിക്കപേക്ഷിച്ചു. അവധി നീണ്ടു. വീണ്ടും നീണ്ടു. കേവലം ആരോഗ്യപരമായ കാരണങ്ങളാണു്. ഇനി ജോലിയിൽ പ്രവേശിക്കുന്നകാര്യം സംശയത്തിലാണെന്നും മററും സ്ഥിരീകരിക്കാത്ത വാർത്തകൾ പരന്നു....ദിവസം പോയതോടുകൂടി ഗബ്രിയേലിൻെറ കഥയും മറന്നുതുടങ്ങി.

ആയിടയ്ക്കാണു ശങ്കു മകരവിളക്കും ദർശിച്ചു് മടങ്ങിയെത്തിയതു്. വെറുത്തു പരന്ന ഒരറേബ്യൻ ചിരിയോടുകൂടി ആ ശില്പവിദഗ്ധൻ ആഫീസിൽ പ്രവേശിച്ചു.

“സ്വാമിശരണം!” ശങ്കു സഹപ്രവർത്തകരെ അരികിൽ വിളിച്ചു. “ഞാൻ വരുന്ന വഴിക്കു് പുനലൂരൊന്നിറങ്ങി!”

“എന്നിട്ടു്” കൂട്ടുകാർ ജിജ്ഞാസുക്കളായി കൂട്ടത്തോടെ ചോദ്യംചെയ്തു. എന്നിട്ടെന്തു്! ആൺകുഞ്ഞാ! ഞാൻ കണ്ടു.

ശങ്കു അമേരിക്കാ കണ്ടുപിടിച്ച കൊളംബസിനെപ്പോലെ കൂട്ടുകാരെ ഒന്നു നോക്കി.

# കൃഷീവലൻ.

(കുടമാളൂർ കെ. സി. കേശവൻനായർ ബി: എ.)

നുകവുംകലപ്പയും തോളത്തു, തൊപ്പിപ്പാള
തലയിൽ വെറുമൊരു കീറമുണ്ടരക്കെട്ടിൽ!....
പോരുമേപോരും—വേഗംപോകുക മുൻപോട്ടേക്കീ-
പ്പാരിൻെറ പൈദാഹത്തെപ്പോക്കുവാൻ കൃഷീവല!
താവകനിയോഗത്തെ കണ്ഠത്തിൽ വഹിച്ചുതാ
കേവലാനന്ദംകൊൾവൂ നിൻശക്തി—മൂരിക്കുട്ടൻ.
ചേററിലേക്കിറങ്ങുവാൻ നീയില്ലയെങ്കിൽപ്പിന്നെ
ചോററിന്നു വട്ടംകൂട്ടാനാവതോ കുബേരനും?
പട്ടണിക്കുടിലിൽനീ കിടന്നില്ലെങ്കിൽപ്പിന്നെ
പട്ടിണിവിരിപ്പിന്മേൽ ധനികനുണ്ടോസ്ഥാനം?
കരിങ്കുറയുംചുററിക്കണ്ണീർ വീഴ്ത്തണംവാനം
ധരയെപ്രീണിപ്പിക്കാൻ—പച്ചപ്പുല്ലുടുപ്പിക്കാൻ.
കൊഴുവിൻദന്തക്ഷത മേററമേദിനി നിൻെറ
യുഴവിൻഗീതംകേൾക്കെ കോൾമയിർക്കൊള്ളുന്നില്ലേ?
പാടലപ്രഭചിന്നും പൈങ്കിളിപാടത്തെത്തി-
പ്പാട്ടുമ്പോൾഭവാനുടെ ഹൃദയംകുളിക്കില്ലേ?
വേപ്പുതുള്ളികൾവേഗം വിതയ്ക്കൂ, വിളഭൂവിൻ
വീപ്പുകൾവീയുംനിന്നെ വിശ്വത്തിൻ വിശറിപോൽ.
താവകപരിശുദ്ധ പാദമുദ്രകളേററു
ജീവിതംനയിക്കട്ടെ 'പതിനെട്ടിലച്ചക്രം'.
ആത്മാഭിമാനംവിററും പാരതന്ത്ര്യത്തെപ്പെററു-
മാത്മരക്ഷയ്ക്കായ്ഞങ്ങ "ളുദ്യോഗ"മന്വേഷിക്കെ;
തുഷ്ടിയേപ്പുൽകാ;നാശാ ദീപമേന്തിയഞങ്ങൾ
നിഷ്ഠുരനൈരാശ്യത്തിൽ നിതരാംനിപതിക്കെ;
കലപ്പത്തഴമ്പേന്തും നിൻകൈകൾ സ്വതന്ത്രമാ,
യുലകിന്നേകീടുന്നു കാഞ്ചനക്കതിരുകൾ!
ഉൾക്കുളിരിയററുന്ന വിത്തുകൾ വിതയ്ക്കാനും,
പുൽക്കൊടിത്തലപ്പിങ്കൽ പുഞ്ചിരി വിടർത്താനും;
വിളനെല്ലുകളെല്ലാം കൊയ്യാനും, മെതിക്കാനു-
മലസന്മാരാംഞങ്ങളൊക്കെയും പഠിച്ചെങ്കിൽ!....
വാൎദ്ധക്യംവിറയ്ക്കുന്നു, യുവത്വംവിളറുന്നു
ചീർത്തോരീവിശപ്പിൻെറ രൂക്ഷമാം രൂപംകാൺകെ.
അവില്ലഞങ്ങൾക്കാർക്കും ജീവിപ്പാനിനിമേലിൽ
താവകകാരുണ്യത്തിൻ കൈവേലകായ്ച്ചില്ലെങ്കിൽ!
കാലിതൻകഴുത്തിങ്കൽ മിന്നുന്നമണിനിന്നെ
വേലയ്ക്കുവിളിക്കുന്നു പിന്നെയും, അതാകേൾക്കൂ.

# പാതിരപ്പൂവ്.

(ഒളപ്പമണ്ണ്)

അതിരത്താരം തെളിഞ്ഞ വിണ്ണിൽ:—
പ്പാതിരത്താരു, ഞാൻ, പൂഴിമണ്ണിൽ!
നിത്യവും തെററാതെ ഞാനണയും;
എത്തീട്ടുമല്ലോഴത്താരകയും.
പിന്നീടപ്പൊൻതിടമ്പെന്നെ നോക്കി-
ക്കണ്ണിമച്ചെന്തോ, കഥിച്ചു നില്ക്കും;
ഞാനതുനേരം പകച്ചുനോക്കി,
നാണം കുണുങ്ങി, കുണുങ്ങി നില്ക്കും.
ദ്യോവിലുള്ളായിരം പൊന്നടുക്കൾ,
ഭൂവിലെൻ ചുററിലുമുള്ള പൂക്കൾ—
അന്യോന്യം നോക്കിച്ചിരി ചൊരിയു-
മന്നേരം; മെന്തിനെന്നാരറിയും!

എങ്കലേയ്ക്കാതിരത്താരകമേ,
ചെങ്കതിരൊന്നു നീ നീട്ടീടാവൂ!
തപ്പിത്തടയണമെത്ര നാളി-
ത്തപ്തഹൃദയമിക്കൂരിരുളിൽ?
ഭാസുരസ്വർഗ്ഗത്തിൽ, നീയെവിടെ;
പാരി,ലിപ്പാതിരപ്പൂവെവിടെ!
വാനവുമൂഴിയും കൈകൾ നീട്ടി-
പ്പാണിഗ്രഹണം കഴിച്ചീടാമോ?
പ്രാചിതന്നാനനം ചോക്കുമല്ലോൾ;
പാടില്ലെന്നോതുകയായിരിക്കാം.

—*—

(പകപ്പുവകാശം പദ്യകാരന്)

---

പോകുക, കേദാരത്തിൽ പോരിനായ് ഭവാൻ, രണ്ടാം
സീരപാണിയായ് ജയം നേടിയിങ്ങെത്തു വേഗം.
വിശപ്പിൻമടിത്തട്ടിൽ ഭോജ്യങ്ങൾസ്വപ്നംകണ്ടു-
കിടക്കമിന്നാടിന്നു കാണിക്കവെയ്ക്കു ധാന്യം!!

---

# സരസശ്ലോകങ്ങൾ.

(ചെന്നിത്തല കെ. കൃഷ്ണയ്യർ.)

ഓരോ കവികൾ ഓരോ സന്ദൎഭങ്ങളിൽ രചിച്ചിട്ടുള്ള അനവധി മുക്തകങ്ങൾ സംസ്കൃതത്തിലും ഭാഷയിലും ഉണ്ടു്. ഇവയിൽ മിക്കവയും ഭാവഗൎഭങ്ങളും അലങ്കാരരുചിരങ്ങളും ചമത്കാരജനകങ്ങളും തന്മൂലം ആസ്വാദ്യങ്ങളും ആകുന്നു. ഈ സരസപദ്യങ്ങൾ കേൾക്കുന്നതിനു് ഔത്സുക്യമില്ലാത്തവരോ, ഇവയിൽ ചിലതെങ്കിലും മുഖസ്ഥമല്ലാത്തവരോ ആയ സഹൃദയന്മാർ ഉണ്ടായിരിക്കാനിടയില്ല. ഏതാദൃശപദ്യങ്ങളിൽ ചിലതെല്ലാം തൽകൎത്താക്കളുടെ അന്തൎദ്ധാനത്തോടുകൂടി നശിച്ചുപോയിട്ടുണ്ടു്. ബാക്കിയുള്ളവയെങ്കിലും നഷ്ടമായിബ്ഭവിക്കാതെ സൂക്ഷിക്കേണ്ടതു ഭാഷാപ്രണയികളുടെ കൎത്തവ്യമാണല്ലോ. ചില പദ്യങ്ങൾ ചുവടേ ചേൎക്കുന്നു.

ഭൂപാലിക്കേണ്ടനീയിപ്പൊഴുതു നിശിദിവാ-
നല്ലവാമാജനഭ്രൂ-
ചാപത്തല്ലേറുകൊണ്ടിങ്ങനെ മരുവുകയാ-
ണത്രനന്നല്ലിതൊന്നും
ഗോപാലാ! ചാരിതാൎത്ഥ്യത്തിനമിതു കുറവാ-
മെന്നചൊന്നാൽച്ചിരിക്കും
ഗോപീചേതോഭിരാമം ഹരിമുഖകമലം
മങ്ഗലംനല്കിടട്ടേ. 1

തായംകുളങ്ങര നാരായണപിള്ളയുടെ ശ്രീകൃഷ്ണസ്തോത്രാത്മകമായ ഒരു പദ്യമാണിതു്. പ്രകാരാന്തരേണ പദച്ഛേദം ചെയ്തുനോക്കിയാൽ, മുൻപു തിരുവിതാങ്കൂർ ദിവാനായിരുന്ന സർ പി. രാജഗോപാലാചാരിയെ സംബന്ധിച്ച ഒരു അൎത്ഥംകൂടി സിദ്ധിക്കും. ശ്ലേഷകല്പിതമായ ആശയവൈചിത്ര്യത്തോടുകൂടിയ പ്രസ്തുതപദ്യത്തിന്റെ സ്വാരസ്യമോൎത്തു സന്തുഷ്ടചിത്തനായിത്തീൎന്ന സഹൃദയചൂഡാമണിയായ ഡാക്ടർ കോളത്തേരി ശങ്കരമേനവൻ അവൎകൾ കവിക്കു വിലപിടിച്ച ഒരു സമ്മാനം നല്കിയതായി കേട്ടിട്ടുണ്ടു്.

അന്നംബ്രഹ്മനുവാഹനം മുരഹര-
ക്ഷേത്രത്തിലാവശ്യമി-
ല്ലൊന്നേവിഷ്ണുവിനുള്ളചക്രമതിനേ
നല്കീട്ടകില്ലാക്രമേ
ബ്രഹ്മപ്രീതിയുമല്ലവേണ്ടതുസദാ-
നാരായണപ്രീണനം
തന്മൂലംകൊടിനാട്ടിയന്നു പുലിയൂരു-
ണ്ടായതെല്ലാംതഥാ. 2

മൂത്തേടത്തു വാസുദേവഗീൎവ്വാണകവിരാജൻ പുലിയൂർ വിഷ്ണുക്ഷേത്രത്തിലെ ധ്വജപ്രതിഷ്ഠയെപ്പറ്റി എഴുതിയതാണു് ഈ പദ്യം. പ്രതിഷ്ഠാദിവസം ബ്രാഹ്മണൎക്കു ഭക്ഷണമോ ദക്ഷിണയോ യാതൊന്നുംതന്നെ ഉണ്ടായിരുന്നില്ലെന്നുള്ള സംഗതി ഏററവും ചമത്കാരജനകമായി ഇവിടെ പ്രതിപാദിച്ചിരിക്കുന്നു.

ആരാമാകൃതിയാൻ മന്ദരമുയ-
ൎത്തീദേവകാൎയ്യാൎത്ഥമാ-
യാരാമാകൃതിയാൻവീണ്ടതമൃതാ-
രാരാമയംപോക്കുവോൻ
ആരാമാകൃതിതൻ വിലാസജലധൌ
മുക്കാതിരിക്കുന്നത-
ങ്ങാരാമാകൃതിയാന്ന കോസലസുതാ-
സന്താനമാരാധയേ. 3

പ്രായിക്കര ഉദയവൎമ്മതമ്പുരാന്റെ ഒരു പദ്യമാണിതു്. "ആരാണു് ആമയുടെ വടിവായി മന്ദരപൎവ്വതമുയൎത്തിയതു്, ആരാണു മോഹിനീവേഷം പൂണ്ടു് അമൃതു വീണ്ടെടുത്തതു്, ആരാണു സുന്ദരിമാരുടെ വിലാസലഹരിയിൽ മുക്കാതിരിക്കുന്നതു്, ആ കൗസല്യാപുത്രനായ ശ്രീരാമചന്ദ്രനെ ഞാൻ ആരാധിക്കുന്നു." എന്നുസാരം. ഇവിടെ പദാവൃത്തിയമകം പ്രയോഗിച്ചിരിക്കുന്നു.

തുമ്പിക്കൈയും ചുരുട്ടിശ്രവണയുഗളമ-
ങ്ങൊട്ടുവട്ടംപിടിച്ചു-
ച്ചെമ്പൻകണ്ണുംതുറിച്ചിട്ടധികധവള-
മാം ദന്തയുഗ്മംകിളൎത്തി

ഗംഭീരാസ്യപ്രഭാവാലതി ഭയമകതാ-
തിങ്കലേവക്കമേകീ-
ട്ടമ്പമ്പോ! നോക്കനില്ക്കുന്നിതുഗിരിസദൃ-
ശൻവൻപനാംകൊമ്പനാന. 4

ഇതു മൂത്തേടത്തു കുഞ്ഞിക്കുട്ടൻപോററി ഒരു ഗജവീരനെക്കണ്ടിട്ടു് എഴുതിയതാണു്. ഈ ഗജവണ്ണനം എത്ര സ്വാഭാവികമായിരിക്കുന്നു!

വേറുള്ളോരുപജീവനം കരുതിഞാൻ
പോകുന്നുവൈകാതിനി-
ച്ചോറിന്നേവരെയുണ്ടതിന്നുകരളിൽ
ക്കുറുണ്ടുതാനുംപ്രഭോ!
ആറുണ്ടേപണമത്രനിന്നു വരുവാൻ
ചോദിച്ചിടാകാണിയും
കാറില്ലാത്ത ശരദ്ഘനത്തൊട്ടുദകം
യാചിക്കുമോചാതകം? 5

വിലപട്ടത്തു രാഘവൻ നമ്പിയാർ ഏതോ ഒരു പ്രഭുകുടുംബത്തിൽ കുട്ടികളെ സംസ്കൃതം പഠിപ്പിച്ചുകൊണ്ടു താമസിക്കുമ്പോൾ ചില പ്രത്യേകകാരണങ്ങളാൽ അദ്ധ്യാപനം മതിയാക്കീട്ടു് അവിടെനിന്നു പിരിഞ്ഞുപോയി. തദവസരത്തിൽ, പ്രഭുവിനെക്കാണിക്കാനായി ശിഷ്യന്മാരുടെ പക്കൽ എഴുതിക്കൊടുത്ത ഒരു ശ്ലോകമാണിതു്.

ചേറിടുന്നതിനുണ്ടു ചാരമധികംവേ-
ണ്ടുന്നപോലെപ്പൊഴും
കോരീടാൻജലമുണ്ടു നല്ലമലയും
വേലയ്ക്കു ഭൃതങ്ങളും
ആരാലുണ്ടുഴവിന്നു കാളകരുണാ-
സിന്ധോ! ഭവാനോക്കിലി-
ന്നാരോകഷ്ടകനാഥനോ തവപദം
ശംഭോ! ഭജിക്കുന്നു ഞാൻ. 6

ഈ ശിവസ്തുതി, സരസഭാഷാകവി വേലത്താരേൻറത്തു നാരായണപിള്ള രചിച്ചതാണു്. കവിയുടെ ഫലിതപ്രയോഗചാതുര്യത്തിൻെറനിഴലാട്ടം ഇതിൽ സ്ഫുടമായിക്കാണാം.

കുന്ദംവാസനയേറിടുന്ന സുമനോ-
വൃന്ദത്തിലൊന്നാമനാ-
കുന്നെന്നുള്ളതുമത്രനാടകമതിൽ
സർവത്രബോധിച്ചിടാം
എന്നും സദ്ഗുണസങ്ഗമേനമനുജ-
ന്മാരൊക്കെയും മേല്ക്കുമേൽ
നന്നായ്ത്തൻ തലകൊണ്ടുതന്നെ ബഹു-
മാനിക്കും ജനിക്കുംമുദാ. 7

കുന്നത്തു സുബ്രഹ്മണ്യൻ പോററിയുടെ ബോധചന്ദ്രപ്രകാശം എന്ന ഭാഷാനാടകത്തെ അഭിനന്ദിച്ചു കുറവഴിയത്തു വാസുദേവൻപോററി നിബന്ധിച്ചതാണു് ഈ പദ്യം. കുന്ദം, സുമനസ്സ്, നാടകം, സദ്ഗുണം മുതലായ പദങ്ങളെക്കൊണ്ടു പ്രസ്തുത ശ്ലോകത്തിനു ശ്ലേഷാത്ഥം കല്പിച്ചിരിക്കുന്നു.

വീണപോലെ തവകൊങ്കകൾരണ്ടും
പിട്ടിലാണുബത കാര്യമശേഷം
നീവിളഞ്ഞതസുരവിത്തുനിനച്ചാൽ
നിൻെറ പാട്ടിലമരാത്തവരില്ല. 8

ഇതു ചങ്ങനാശേരി രവിവമ്മകോയിത്തമ്പുരാൻ എഴുതിയതാണു്. വീണ, പിട്ടിൽ (ഫിഡിൽ) പാട്ടിൽ എന്നീ പദങ്ങളുടെ ശ്ലേഷാത്ഥം ഗ്രഹിച്ചുവേണം ഇവിടെ അത്ഥയോജന ചെയ്യാൻ. നീ നല്ല സ്വരജ്ഞാനമുള്ളവളാണെന്നും, നീ വിളഞ്ഞ അസുരവിത്താണെന്നും ഉള്ള രണ്ടത്ഥവും മൂന്നാം പാദത്തിൽനിന്നു ഗ്രഹിക്കണം. പ്രഥമപാദത്തിലുള്ള 'വീണപോലെ' എന്നതിലെ ശ്ലേഷകല്പനയുടെ സ്വാരസ്യം സഹൃദയൈകവേദ്യമാകുന്നു.

ഉടൽപാതി പകുത്തുനൽകിയിട്ടും
മടിയാണോ രസമാന്നിരിക്കുവാൻതേ
മടവാർകുലമൗലിശൈലകന്യേ!
മുടിയാററായവനോടിതൊക്കെയൊക്കും. 9

ഗ്രാമത്തിൽ രാമവമ്മ കോയിത്തമ്പുരാൻെറ ഒരു പദ്യമാണിതു്. ഇതിൻെറ സ്വാരസ്യം അന്യാദൃശമായിരിക്കുന്നു. ഇതിലെ മുടിയാററായവൻ, മടി മുതലായ പദങ്ങളുടെ ദ്വയാത്ഥം ഗ്രഹിക്കേണ്ടതാണു്. ശൈലകന്യേ! എന്നതു സാഭിപ്രായസംബോധനയാകുന്നു.

(തുടരും.)

---

# പുതിയ പ്രസിദ്ധീകരണങ്ങൾ!

## ഡിററക്‌ടീവുനോവൽ.

| | രൂ. | ണ |
|---|---|---|
| അത്ഭുതമോഹിനി | 2 | 0 |
| കോമള..ന്ദിനി | 2 | 0 |
| രാജം | 1 | 8 |
| മിന്നൽകേസരി | 1 | 4 |
| കുമാരിതങ്കം | 1 | 0 |
| ക..കസുന്ദരി | 1 | 4 |
| പ്രേമപ്രദീപം | 1 | 8 |
| വിജയവീരൻ | 0 | 8 |

## സാമുദായികനോവൽ.

| | | |
|---|---|---|
| വിവാഹം | 1 | 0 |
| ഭ രതി | 1 | 0 |
| ദേവമ്മാൾ | 0 | 8 |
| ഓമനമക്കൾ | 0 | 8 |
| ചന്ദ്രിക | 1 | 0 |
| ..ി..ല്ലിക | 1 | 8 |
| വേല..ാരി | 1 | 0 |
| പ്രഭുകുമാരി | 1 | 8 |
| സിനിമാനടി | 1 | 0 |
| മ..ഹരി | 2 | 4 |
| രക്ത..ഷം | 1 | 0 |
| ലളിത | 1 | 8 |
| അമ്മായി അമ്മ | 0 | 4 |
| അ..രാധി..ി | 0 | 4 |
| കല്യാണി | 0 | 6 |
| കടൽക്കള്ളൻ | 0 | 6 |
| പ്രേമസദനം | 0 | 6 |
| അനന്തത്ത സൂത്രം | 0 | 3 |
| മദ ഭൂഷണൻ | 0 | 3 |
| ശ..ദാമ്മ | 0 | 4 |
| ശിശുപാലൻ | 0 | 4 |
| വിശ..മോഹിനി | 0 | 4 |
| കനകമ്മ | 0 | 4 |
| അനുരാഗം | 0 | 4 |
| കുട്ടിത്തങ്കമ്മ | 0 | 12 |
| രാജശേ..ി | 0 | 8 |
| പതിവ്രതകൾ | 0 | 6 |
| കാഞ്ചനവല്ലി | 0 | 3 |
| മ..തി | 0 | 3 |

## ഗദ്യനാടകങ്ങൾ.

| | രൂ. | ണ. |
|---|---|---|
| കുലാംഗന | 1 | 4 |
| മഹിള | 1 | 0 |
| പ്രേമയാചകി | 1 | 0 |
| അമ്മ | 0 | 12 |
| രംഗസുഷമ | 0 | 12 |
| ശാരദ | 1 | 8 |
| സഹോദരി | 1 | 0 |
| അനിയത്തി | 1 | 0 |

## ഖണ്ഡകാവ്യങ്ങൾ.

| | | |
|---|---|---|
| സ്നേഹശൃംഖല | 0 | 8 |
| കാമുകൻെറ കണ്ണുനീർ | 0 | 8 |
| കൈ..ളീമുരളി | 0 | 6 |
| ഋതുസംഹാരം ഭാഷ | 0 | 6 |
| ശ്രീകൃഷ്ണവിലാസം ഭാഷ 6-ാംസർഗ്ഗം | 0 | 4 |
| മാധ..ി | 0 | 6 |
| കാളിയമർദ്ദനം | 0 | 6 |
| മനോരമ | 0 | 6 |
| പൂനിലാവു് | 0 | 6 |
| കുസുമം | 0 | 6 |
| ..ത്മിനി | 0 | 6 |
| പത്മിനി | 0 | 3 |
| വനിതാമണി | 0 | 8 |
| രമ | 0 | 3 |
| വ്യാമോസാത്ഭവം | 0 | 3 |
| വിലാസിയപൂവു് | 0 | 4 |
| വാമന..വൃത്തം | 0 | 6 |
| ..ീത..സാരം ഭാഷ | 0 | 4 |
| ബാലഹാ..രം | 0 | 6 |
| ശൃംഗാരതിലകം ഭാഷ | 0 | 4 |
| ..സരസക..വനങ്ങൾ | 1 | 0 |
| സാവിത്രി | 0 | 6 |

## ചെറുകഥകൾ.

| | | |
|---|---|---|
| ശൈഥില്യങ്ങൾ 10 കഥ | 1 | 0 |
| മുതലാളി 5 കഥ | 0 | 8 |
| മന്ദഹാസം 5 കഥ | 0 | 8 |

## ദാമ്പത്യവും മററും.

| | | |
|---|---|---|
| പാചകമനോരമ | 1 | 0 |
| അംഗലക്ഷണം | 0 | 8 |
| രതിരസംഗ്രഹം | 0 | 12 |
| കന്ദർപ്പചൂഡാമണി | 1 | 8 |
| മദനസാമ്രാജ്യം | 2 | 0 |
| രതിമനോരമ | 0 | 12 |
| മദനമണ്ഡലം | 0 | 8 |

N. B. ഒരു രൂപാ..ിൽ കുറഞ്ഞു വി. പി. അയയ്ക്കുന്നതല്ല. ഒരു രൂപായിൽ കുറഞ്ഞ പുസ്തകം വേണ്ടവർ പുസ്തകവിലയും, അഞ്ചലിൽ 5 ചക്രവും, തപാലിൽ 5 അണയുംകൂടി മുഴവൻസംഖ്യയ്ക്കും സ്റ്റാമ്പയയ്ക്കുക.

അപേക്ഷിക്കേണ്ടും മേൽവിലാസം:—

വിദ്യാരംഭംപ്രസ്സ്, & ബുക്കഡിപ്പോ,
മുല്ലയ്ക്കൽ—ആലപ്പുഴ.

ചെറുകഥ.

# വീരബലി.

സുന്ദരമായ സന്ധ്യാദീപ്തിയിൽ അഹമ്മദ്നഗരത്തിലെ രാജമന്ദിരവും പരിസരങ്ങളും മന്ദം മന്ദം മുങ്ങുകയായിരുന്നു. കൊട്ടാരത്തിന്റെ കിഴക്കേപാൎശ്വത്തിൽ സ്ഥിതി ചെയ്തിരുന്ന രമ്യാരാമം സായാഹ്നസൂൎയ്യന്റെ കിരണങ്ങളേറ്റു് വളരെ ശോഭിച്ചു. അവിടെ ഒരു ലതാഗൃഹത്തിൽ പുരാതനശില്പവേലകളിൽ മാത്രം കാണാറുള്ള ഒരമൂല്യസൗന്ദൎയ്യാകാരം പരിതഃസ്ഥിതികൾക്കജ്ഞയായി സ്ഥിതിചെയ്യുന്നു. അതാണു് അഹമ്മദ്നഗരത്തിലെ അപ്പോഴത്തെ അധിപതിയായ ചന്ദാബീബി—അല്പകാലങ്ങൾക്കുമുൻപു് ഇഹലോകം വെടിഞ്ഞ സുൽത്താന്റെ ധൎമ്മപത്നി.

“എന്താ? സുൽത്താന! പ്രകൃതിസൗന്ദൎയ്യം ആസ്വാദിക്കുകയാണോ? എന്നുണ്ടായ ഒരു കുശലംപറച്ചിൽ ബീബിയെ ചിന്താസമാധിയിൽ നിന്നുണൎത്തി. നാട്ടിലെ ഒരു മികച്ച പ്രഭുവും രാജകുടുംബചാൎച്ചക്കാരനുമായ മഹമ്മദ്ഖാൻ ഒരു വികടമായ പുഞ്ചിരിയോടെ ബീബിയുടെമുന്നിൽ നില്ക്കുന്നു. തന്റെ അനുവാദം കൂടാതെ ആ സ്ഥലത്തു പ്രവേശിച്ചു് കുസലെന്യേ സ്വൈരചിന്തയെ തടസ്സപ്പെടുത്താൻ പുറപ്പെട്ട ആഗതനിൽ അതിയായ നീരസമുണ്ടായിരുന്നിട്ടും ഒരു പ്രമാണിയേ പിണക്കരുതല്ലോ എന്നോൎത്തു് ബീബി സംഭാഷണം ആരംഭിച്ചു.

“എന്താ ഖാൻ! ഇപ്പോൾ ഇങ്ങോട്ടുവരത്തക്കവിശേഷം വല്ലതുമുണ്ടോ?”

ഖാൻ ഒന്നുചിരിച്ചു.

“അവിടത്തോടുള്ള എന്റെ സ്നേഹാതിരേകം. അല്ലാതെന്താണു സുൽത്താനാ!” ബീബിക്കു് ആ സംഭാഷണം അശേഷം രസിച്ചില്ല.

“നിങ്ങൾക്കു് ഭ്രാന്തുണ്ടോ? എന്റെ ഹൃദയം മുഴുവനും അതാ അക്കാണുന്ന ശവകുടീരത്തിനുള്ളിൽ നിത്യവിശ്രമം കൊള്ളുന്ന ആത്മനാഥൻ അപഹരിച്ചുകഴിഞ്ഞു. ഇനി അതിനെപ്പററി എന്തിനു പറയുന്നു?”

ആ വിശ്വാസം നശിക്കുവാൻ ദൈവം സംഗതിവരുത്തട്ടേ! ബീബി! ജീവിതം കുറെക്കൂടെ ഫലവത്താക്കരുതേ! മഹമ്മദുഖാൻ തുടൎന്നു.

“അതു ഫലവത്തു തന്നെയാണു്.” ബീബി ഇടയ്ക്കുകയറി പറഞ്ഞു “തന്റെ രാജ്യത്തിനുവേണ്ടി—അതിനുവേണ്ടി മാത്രം—ഉയിരും ഉടലും അൎപ്പിച്ചിരിക്കുന്ന ഒരാളിന്റെ ജീവിതം ഫലവത്തല്ലെന്നു് ആൎക്കുപറയാം? ഉം. പറയൂ.”

മഹമ്മദുഖാൻ നിശ്ശബ്ദനായി നിന്നു. ചന്ദാബീബിതുടൎന്നു. “കരുണാമൂൎത്തിയായ ജഗന്നിയന്താവു് ഭൎത്തൃസമീപത്തേക്കു് എന്നെ ആനയിക്കുംവരെയ്ക്കും ആ നിലയ്ക്കു് മാററമില്ലെന്നും ധരിക്കൂ.”

“എന്നെ വിവാഹം കഴിച്ചാൽ കുറേക്കൂടെ ഭംഗിയായി നാട്ടിനെ സേവിക്കാം. ഒരു റീജൻറായിട്ടല്ല, രാജ്ഞിയായിട്ടുതന്നെ ഭരിക്കാം.”

“നിങ്ങൾ വിനോദം പറയുകയാണെന്നു വിശ്വസിക്കട്ടേ!”

തെല്ലിടകഴിഞ്ഞു ബീബി ചോദിച്ചു. ആ ചോദ്യത്തിന്റെ സ്വരവും ചോദ്യകൎത്താവിന്റെ മുഖഭാവവും മാറിയിരുന്നു.

“ജീവിതത്തിൽ ഏററവും കാൎയ്യഗൌരവമുള്ള സന്ദൎഭം ഇതാണു്” ഖാൻ ഉത്തരം നല്കി.

“മഹമ്മദുഖാൻ! അവിടെ നിങ്ങളുടെ തനിനിറം കാട്ടി. അഹമ്മദുനഗരത്തിലെ കിരീടം കൈക്കലാക്കണമെന്നാണാഗ്രഹം അല്ലേ? എന്നാൽ ഇതാകേൾക്കൂ! ഈ ദേഹത്തിൽനിന്നും അവസാനശ്വാസം പുറത്തുപോകുംവരെയ്ക്കും അതു സാധിക്കുന്നതല്ല. ആട്ടേ, ഇപ്പോൾ നിങ്ങൾക്കു പോകാം.”

സുൽത്താനയുടെസ്വരം ഉയൎന്നു; നയന

ങ്ങൾ ജ്വലിച്ചു. ഖാൻ നിരാശനായി പിൻതിരിഞ്ഞു. "ഈ ധിക്കാരത്തിനു പകരം ഞാൻ ചോദിച്ചുകൊള്ളാം" എന്നു് അയാൾ ആത്മഗതംചെയ്തു നടകൊണ്ടു.

2

ഏതാനും ദിനങ്ങൾക്കു ശേഷം ദില്ലിപാദുഷായായ അക്ബർമഹാശയനു് അഹമ്മദ്ദു് നഗരത്തിൽനിന്നും ഒരു കുറിപ്പു കിട്ടി. അഹമ്മദ്ദു് നഗരം ആക്രമിക്കുന്നെങ്കിൽ ഉടൻപുറപ്പെട്ടുവാൻ ക്ഷണിച്ചും സകലസഹായങ്ങളും വാഗ്ദാനംചെയ്തും മഹമ്മദ്ദുഖാൻ അയച്ച സന്ദേശമായിരുന്നു അതു്.

* * * * *

ദിനങ്ങൾ കുറേക്കഴിഞ്ഞു. ഒരു പ്രഭാതത്തിൽ അഹമ്മദ്ദുനഗരവാസികളെ ഉറക്കമുണർത്തിയതു് രാജ്യാതിർത്തിയിലെത്തിച്ചേർന്ന മുഗൾസേനയുടെ സമരകാഹളമായിരുന്നു. ചന്ദാബീബിയുടെ സൈന്യബലം വളരെ തുച്ഛം! ഈ അല്പമായ സേനയെക്കൊണ്ടു് പാരാവാരസദൃശമായ മുഗൾസേനയെ എതിരിടുന്നതെങ്ങനെ? എതിർത്താൽ തന്നെ വിജയം നിശ്ചയമെന്നെങ്ങനെ ചിന്തിക്കാം. രാജ്യമാകെ പരിഭ്രാന്തമായിച്ചമഞ്ഞു. രാജ്യാതിർത്തിയിലെ ഉന്നതപ്രാകാരം സ്വർഗ്ഗസ്ഥനായ ജഗൽപ്പിതാവിനോടു് നാട്ടിൻെറ ദുർഭാഗ്യത്തെപ്പററി ആവലാതിപ്പെടാനെന്നോണം ആകാശത്തേയ്ക്കുയർന്നു നിന്നിരുന്നു.

ദേഹം മുഴുവൻ കവചം മൂടി കാററിൽ പറന്നു കിടന്നിരുന്ന കുന്തളഭാരത്തെ ബന്ധിച്ചു ഒരു തലപ്പാവിനുള്ളിലാക്കി, ഒരുവെളുത്ത അശ്വത്തിൽ കയറി,തൻെറ സേനാനിവേശം തോറും സഞ്ചരിച്ചു് ഭഗ്നോത്സാഹരായ പടയാളികളെ ബീബി ആവേശപ്പെടുത്തി.

വിശ്വസ്തരായ പടയാളികളെ! അനേകമനേകം രണഭൂമികളിൽവച്ചു് മരണത്തെ തൃണവൽക്കരിച്ചു് നിങ്ങൾ നടത്തിയിട്ടുള്ള യുദ്ധസാമർത്ഥ്യം സ്വന്തം നാടിനെ രക്ഷിക്കാൻ ഇതാ വേണ്ടിയിരിക്കുന്നു. ഭീതിയുടെ ലേശംപോലും കലരാതെ ജീവനെ ത്യജിച്ചും മുഗൾസേനയേ തോല്പിക്കാൻ നാം സന്നദ്ധരാകണം. ആരെല്ലാമുണ്ടു് എന്നെ പിൻതുടരാൻ? "ഞാൻ" "ഞാനെ"ന്നു് പടയാളികൾ മല്ലിട്ടുതുടങ്ങി. സൈന്യം വേഗത്തിൽ സജ്ജീകൃതമായി.

ഒരു കാഹളശബ്ദം അന്തരീക്ഷത്തെ ഭേദിച്ചു. അതു് ശത്രുക്കളിൽ നിന്നുമുള്ള ഒരു മുന്നറിയിപ്പായിരുന്നു. ഒരു കാവല്ക്കാരൻ പാഞ്ഞിരച്ചു് സുൽത്താനയുടെ സമീപം ചെന്നു കാല്ക്കൽവീണു. "അവർ കോട്ട പൊളിക്കുവാൻ ശ്രമിക്കുന്നു" അസ്പഷ്ടസ്വരത്തിൽ ഇത്രയും പറഞ്ഞു് വെടിയേററു ക്ഷതംപ്രാപിച്ച ആ ഭടൻ സ്വർഗ്ഗംപൂകി. ബീബിയുടെ ഹൃദയം പതറി, കണ്ണിൽനിന്നും രണ്ടു അശ്രുഗോളങ്ങൾ ആ ഭടൻെറ ജഡത്തിൽ പതിച്ചു. "സഹോദരാ! നിൻെറ ജീവിതം തന്നെ കാമ്യം" ഗൽഗദത്തോടെ സുൽത്താന ഇത്രയും പറഞ്ഞു.

വെടിയുണ്ടകൾ നാലുഭാഗത്തും ചീറിപ്പാഞ്ഞു. കോട്ടയുടെ ഒരു വലിയഭാഗം അനേകശതം സേനകളുടെ ദീനരോദനത്തോടുകൂടി ഇടിഞ്ഞു തകർന്നുകഴിഞ്ഞു. അന്നത്തെ ആദിത്യൻ പടിഞ്ഞാറെ കടലിൽ താഴ്ന്നുകഴിഞ്ഞപ്പോൾ ഇരുകൂട്ടരും കൂടാരങ്ങളിലേക്കു മടങ്ങി.

3.

പിറേറന്നു പ്രഭാതത്തിൽ മുഗൾസൈന്യത്തെ നയിച്ചതു് അക്ബർതന്നെയായിരുന്നു. പക്ഷേ എന്തത്ഭുതം! തലേനാൾ സന്ധ്യയ്ക്കു് ഇടിഞ്ഞുവീണ കോട്ടമതിൽ പൂർവ്വാധികം ശക്തിയായി നിർമ്മിക്കപ്പെട്ടിരിക്കുന്നു? അത്രമാത്രമോ? ആ കോട്ടവാതുക്കൽ തൻെറ ഉഗ്രമായ കരവാളത്തെ സൂര്യരശ്മിയിൽ ചലിപ്പിച്ചുകൊണ്ടു നില്ക്കുന്നതു് ആരാണു്? അക്ബർക്കു് തൻെറ നയനങ്ങളെ വിശ്വാസം വന്നില്ല. ആ പ്രാകാരപാലകൻ അഹമ്മദ്ദു് നഗരാധിപതി സുൽത്താനാ ചന്ദാബീബി അല്ലേ? അതേ! തലേദിവസം രാത്രി മുഴുവൻ ഉറക്കമിളച്ചു പണിക്കാരെ പ്രേരിപ്പിച്ചു് കോട്ടമതിൽ കെട്ടിത്തീർത്തതിൻെറ ക്ലേശലാഞ്ഛനപോലും ആ മുഖത്തില്ലായിരുന്നു.!

ജി. ശങ്കരപ്പിള്ള.

ശത്രുക്കൾ അടുത്തപ്പോൾ നിറയൊഴിക്കുവാൻ ബീബി ആജ്ഞാപിച്ചു. കോട്ടയിലെ വലിയ പീരങ്കികൾ അവയുടെ കൃത്യം തികച്ചും ശരിയായി നിറവേററി. മുഗൾ സൈന്യത്തിനുപോലും അല്പം പിൻവാങ്ങേണ്ടിവന്നു. എന്നാൽ കൂടുതൽ ശക്തിയോടും വാശിയോടും അക്ബറുടെ സൈന്യം വീണ്ടും അടുത്തു. കോട്ടയെ നിലംപതിപ്പിക്കുവാനായിരുന്നു അപ്പോഴത്തെ അവരുടെ ശ്രമം മുഴുവനും. കോട്ടമതിലുകൾ കിടുങ്ങി, സുൽത്താനയുടെ സേനകൾക്കു് വെടിയുണ്ടകൾ തീൻു. എന്നാൽ ചന്ദാബീബിയുടെ ഹൃദയദാർഢ്യം തരിമ്പും കുറഞ്ഞില്ല. ഖജനാവിൽ കിടക്കുന്ന പണം മുഴുവനും വെടിയുണ്ടകൾക്കുപയോഗിക്കുവാൻ കല്പന നല്കി. എന്നാൽ കഷ്ടമേ! അവയും അധികസമയത്തേക്കു് ഉപയോഗപ്പെട്ടില്ല. ബീബിയുടെ ക്രൂസുന്നു. തൻെറ ആഭരണങ്ങൾ ഓരോന്നായിവരുത്തി അവയും വെടിയുണ്ടയുടെ ആവശ്യം നിറവേററാൻ നല്കി.

ഇതെല്ലാം നിരീക്ഷിച്ചുകൊണ്ടിരുന്ന അക്ബർ ആശ്ചര്യത്താൽ മൂകനായിഭവിച്ചു. അവർ ഒരു സ്ത്രീയാണെന്നിരിക്കിലുംതന്നോടു കിടനില്ക്കുന്ന ഒരു സേനാനിയാണെന്നു് അദ്ദേഹത്തിനു മനസ്സിലായി.

വെടിയുണ്ടകൾ ചന്ദാബീബിയുടെ ശിരസ്സിനു മീതേകൂടി പാഞ്ഞു. അവരുടെ അനുയായികളായ സൈനികനായകന്മാരെല്ലാം മരിച്ചുവീണു. ഇനി പയററുക പന്തിയല്ലെന്നു മനസ്സിലാക്കി, അവസാനപ്രയോഗം തന്നെ ഏറ്റു. കോട്ടവാതിൽ തുറക്കുവാൻ ഉഗ്രമായ കല്പന പുറപ്പെട്ടു. ആ വലിയ കതകുകൾ തുറന്നു മലത്തി. ഇര കണ്ട ചെന്നായ്ക്കളെപ്പോലെ മുഗൾസൈന്യം അകത്തേക്കു പാഞ്ഞുകയറി. "അള്ളാ—ഹു—അക്ബർ" എന്നുള്ള സമരവിളി എങ്ങും മുഴങ്ങി. എന്നാൽ "നില്ക്കട്ടേ!" എന്നുള്ള അക്ബറുടെ ഉഗ്രമായ കല്പന എല്ലാററിനും ഉപരിയായിമുഴങ്ങി. ഇരച്ചു കയറിയ മുഗൾസേന പതുക്കെ പിൻവാങ്ങി. ദില്ലിപാദുഷായുടെ വാമകരം വാളോടുകൂടി ഉയൻു് ചന്ദാബീബിക്കു് ഒരു സൈനിക വന്ദനം നടത്തി. തൻെറ അശ്വത്തിൽ നിന്നും താഴത്തുചാടി സുൽത്താന അതിനു് പ്രതിവന്ദനം നല്കി. അക്ബർ തന്നെ സമാധാനത്തിനു വെള്ളക്കൊടികാട്ടി. സന്ധി ഒപ്പുവെപ്പു് അടുത്ത ദിനത്തേക്കു മാററി, ഇരുകൂട്ടരും കൂടാരങ്ങളിലേക്കു മടങ്ങി....

4.

സുൽത്താന തിരിച്ചു കൊട്ടാരത്തിലെത്തി. പടവേഷം കളഞ്ഞു് സ്ത്രീസഹജമായ വേഷങ്ങൾ അണിഞ്ഞു് ബീബി സഖികളുമായി സല്ലാപത്തിൽ ഏപ്പെട്ടു. ബീബിയുടെ ധൈര്യത്തെ അവരെല്ലാം പുകഴ്ത്തി.

പെട്ടെന്നു് ഒരു സൈനിക ഉദ്യോഗസ്ഥൻ പാഞ്ഞുവന്നു് ആ മുറിക്കകത്തുകയറി. "സുൽത്താനാ—ആപത്തു്—ഉടൻ രക്ഷിക്കപ്പെടണം—വേഗമേറിയ അശ്വം തയ്യാർ—" ശ്വാസവേഗത്തോടെ അയാൾ ഉച്ചരിച്ചു. "മഹമ്മദുഖാൻ അവിടത്തെ തേടിനടക്കുകയാണു്. രാജകുടുംബവും തിരിഞ്ഞിരിക്കയാണു്. അക്ബറുമായി സഖ്യം ചെയ്തതാണത്രേ തെററു്" അയാൾ വിശദമാക്കി.

"ഭയപ്പെടേണ്ട. കാര്യങ്ങൾ ശരിയായിത്തന്നെ കലാശിക്കും. ഒരു ദുഷ്ടൻെറ ക്രൂരതയോ എൻെറ സത്യചരിതമോ ഏതാണു ജയിക്കുന്നതെന്നു കാണട്ടേ!"

സുൽത്താനയുടെ ഭാഷണം തടുക്കപ്പെട്ടു. ഖാൻ കൈയ്യിൽ ഒരു കഠാരയുമായി പൊട്ടുന്നനവേ അവിടെ കടന്നു അതേ, അതിപ്പോൾ കാണാം." എന്നുച്ചരിച്ചുകൊണ്ടു്, സൈനിക ഉദ്യോഗസ്ഥനു് തടുക്കാൻ കഴിയുന്നതിനു മുൻപു് ആ ആയുധത്തെ ബീബിയുടെ നെഞ്ചിൽ പിടിവരെ താഴ്ത്തി "അള്ളാ" എന്നുള്ള അവസാന വിളിയോടുകൂടി ചന്ദാബീബി പുറകോട്ടു മറിഞ്ഞു; അതോടെ അഹമ്മദുനഗരത്തിലെ ഭാഗ്യതാരവും പൊലിഞ്ഞു.........

5.

തൻെറ കൂടാരത്തിൽ സൈനികനായകന്മാരുമായി അക്ബർ സന്ധിശ്രമങ്ങളിൽ ഏർപ്പെട്ടിരിക്കുകയായിരുന്നു. പെട്ടെന്നു് ഒരശ്വം കൂടാരവെളിയിൽ വന്നുനിന്നു. അ

ശ്വധാരി, ഭ്രാന്തനേപ്പോലെ കൂടാരത്തിനു ള്ളിൽകടന്നു് അക്ബറുടെ സന്നിധാനത്തിൽചെന്നു് സാഷ്ടാംഗം നമസ്കരിച്ചു. "സുൽത്താന—കൊല്ലപ്പെട്ടു." ഇത്രമാത്രമേ ആ തപ്തഹൃദയൻ പറഞ്ഞുള്ളൂ. അക്ബർ ചാടി എണീററു് "എന്തു്? എപ്പോൾ?" എന്നു രണ്ടു് ഉഗ്രചോദ്യങ്ങൾ അദ്ദേഹംഅട്ടഹസിച്ചു. "പ്രഭോ!—ഇപ്പോൾതന്നെ—മഹമ്മദു് ഖാൻ—ഘാതകൻ" ആ സൈനികൻ ഉച്ചരിച്ചു. ദില്ലിപാദുഷായുടെ നയനങ്ങൾ നിറഞ്ഞു, കണ്ണുനീർ ധാരധാരയായി ചുളുക്കകൾ വീണ കവിൾത്തടങ്ങളിൽകൂടി താഴോട്ടൊഴുകി.

"ആ ഖാനെ പിടിച്ചു് തുണ്ടുതുണ്ടായരിഞ്ഞു് കഴുകനും കുറുക്കനും തീററിക്കായെറിയട്ടേ? എന്നുള്ള കല്പന മാത്രം കുറേക്കഴിഞ്ഞു് അദ്ദേഹത്തിൽനിന്നും പുറപ്പെട്ടു.

* * *

അന്നു സായാഹ്നമായപ്പോൾ രണ്ടുരാജ്യത്തിലേയും സൈന്യങ്ങൾ തെരുവിൽ അണിനിരന്നു. ദുഃഖകരമായ രീതിയിൽ ബാൻറു മേളങ്ങൾ മുഴങ്ങി. ചരമം പൂകിയ സുൽത്താനയുടെ നിത്യശാന്തിക്കായി അണിവെടികൾ വച്ചു. അല്പസമയം കഴിഞ്ഞപ്പോൾ മനോഹരമായ ഒരു ശവപ്പെട്ടി, അക്ബറുടെ പ്രധാനസേനാനായകന്മാർ കൊണ്ടുവരുന്നതുകാണായി. അതിനു പുറകേ നിറഞ്ഞ നയനങ്ങളോടെ നഗ്നപാദനായി നടക്കുന്ന ദില്ലിപാദുഷായും ഓരോ ഭടൻെറ മുൻപിലും അതെത്തിയപ്പോൾ അവരെല്ലാം ഭക്തിപൂർവ്വം തൊപ്പികൾ ഊരി, ആ വീരാംഗനയുടെ ഭൗതികാവശിഷ്ടങ്ങളെ നമിച്ചു.

അങ്ങനെ സാവധാനത്തിൽ ആ ഘോഷയാത്ര ശ്മശാനപ്രദേശത്തിലെ നിത്യശാന്തിയിലടിഞ്ഞുകിടക്കുന്ന ശവകുടീരങ്ങളുടെ ഇടയിൽകൂടി നീങ്ങി, ഉചിതമായരീതിയിൽ ആ ശവസംസ്ക്കാരക്രിയ നടത്തപ്പെട്ടു.

ലോകമാതാവിൻെറ വിരിമാത്ത്ട്ടിൽ ആ അമ്മയുടെ വാത്സല്യപുത്രിയായ ഒരു വീരാംഗന ഇങ്ങനെ നിത്യനിദ്രതുടങ്ങി. ആ വീരബലിയുടെ മുൻപിൽ—നാടിനുവേണ്ടി ഉയിരിനെ ത്യജിച്ച ആ ത്യാഗമഹിമയിൽ—പുളകം പൂകാത്ത ഭാരതീയർ കാണുമോ?

—*—

# സാന്ത്വനം!

(എം. എസ്സ്. ചന്ദ്രശേഖരവാര്യർ.)

എന്തിനു നടുങ്ങുന്നു?
സോദരാ, ലോകം, നിത്യ-
ബന്ധുരമൊരുമലർ-
വാടിയായ്കരുതീ നീ!
കേവലം സാങ്കല്പിക-
മണ്ഡലങ്ങളിലെന്നും
മേവിടാൻ കഴിയില്ല;
മർത്ത്യരാണല്ലോ നമ്മൾ!
ഇരുളും വെളിച്ചവും
തങ്ങളിൽ കരംകോർത്തു
നടനം നടത്തുന്ന-
രംഗത്തിലിരിപ്പോർനാം!
സ്വപ്നങ്ങ, ളണിയിച്ചാൽ
പട്ടുകുപ്പായം, നമ്മെ,
മുൾക്കിരീടങ്ങൾ ചൂടി-
ച്ചീടുമേ, യാഥാർത്ഥ്യങ്ങൾ!
എന്തിനു വിഷാദിപ്പു,
വിഫലാശയെച്ചൊല്ലി;
മഞ്ജുളം മഞ്ഞിൻതുള്ളി
മായുവാനല്ലേ വന്നു?...
കേഴൊലാ; വാടിപ്പോയ-
താരിനെയോർത്താർത്തശ്രു-
ധാരയാൽ കവിൾത്തട-
മെന്തിന്നു കഴുകുന്നു?....
നാളത്തെ പ്രഭാതത്തിൽ,
വിടരാൻ, ചിരിക്കുവാ-
നാളുമുൽക്കണ്ഠാപൂർവ്വം
മൊട്ടുകൾനില്പു,ണ്ടോർക്കൂ!

---

# പുതിയ പൂവ്

(എം. സി. പുരുഷു)

സായാഹ്നസഞ്ചാരത്തിന്നു ഞാനാവഴി-
പോയെന്നാലാ മലർവാടിതന്നിൽ,
താരുണ്യത്തള്ളലിനൊത്തു കുണുങ്ങുമെ
ന്നാരോമലാളതിലപ്പോഴെല്ലാം,
പൂവറുത്തീടുമിടയ്ക്കോരോ പുഞ്ചിരി-
പ്പൂവെനിക്കേകും പുതിയതെന്നും
അന്തിച്ചുവപ്പുതേച്ചാരാമപുഷ്പങ്ങ-
ളന്തം മറന്നു മിഴിച്ചുനില്ക്കും;
താവുന്ന കാന്തിയോടോമലിൻ പുഞ്ചിരി-
പ്പൂവതിലൊട്ടു മികച്ചുനില്ക്കും!
വണ്ടുകളോരോ മലരിലെത്തുമധു -
വുണ്ടുകൊണ്ടുന്മേഷഗാനം മീട്ടി,
"ഉണ്ടാകാം തേനിതി" ലെന്നോർത്തന്നോ- മലിൻ-
ചുണ്ടിലിടയ്ക്കു വന്നമ്മവയ്ക്കും.
പച്ചപ്പുമ്പട്ടു വിരിച്ച പൂവാടിയി-
ലുച്ചതിരിഞ്ഞു കഴിഞ്ഞുവെന്നാൽ,
പൂവറുത്തീടുമെന്നാരോമലാരാമ-
പ്പൂവല്ലെന്നോർത്തുകയില്ലൊരാളും.
ആകമ്രഭാസ്സാം പുതിയപൂവനാഹ-
മാകൃഷ്ടമാക്കീടാറുണ്ടെന്നേയും;
നീരവമാകും തൽസൌന്ദര്യസദ്രസ-
മാരാലടുപ്പിയ്ക്കും വണ്ടിനേയും.

---

## വഞ്ചിഅഡ്വെർടൈസർ.

'വഞ്ചിഅഡ്വെർടൈസർ' എന്ന ഇംഗ്ലീഷ് മാസികയുടെ ഒന്നാമതുലക്കം കൈപ്പറ്റി നന്ദിപറഞ്ഞുകൊള്ളുന്നു. ശ്രീ. കെ. വി. വാസുദേവൻനായരുടെ പത്രാധിപത്യത്തിൽ തിരുവനന്തപുരം മോഡേൺപ്രസ്സിൽ നിന്നുമാണ് ഈ സഹജീവി പുറപ്പെടുന്നതു്. ഞങ്ങൾ സകലഭാവുകങ്ങളും ആശംസിച്ചുകൊള്ളുന്നു.

—*—

# അമേരിക്കയിലെ ചിത്രകാരന്മാർ.

(മതിൽഭാഗം ചന്ദ്രശേഖരൻപിള്ള.)

നമ്മിൽ അധികമാളുകളും അമേരിക്കയെ കേവലം ജഡവാദിയായ ഒരു മുതലാളിത്ത രാജ്യമായിട്ടാണ് അറിയുന്നതു്. ഫോർഡ്, റാക്കഫെല്ലർ, കാർനേഗി ആദിയായ നാമധേയങ്ങളുമായി നാം സുപരിചിതരാണെങ്കിലും ഥോറോ എമേഴ്സൻ, വാൾട്ട്ഹ്വിററ്മാൻ തുടങ്ങിയ മഹാത്മാക്കളെ അത്രമാത്രം അറിയുന്നില്ല. ഹോളിവുഡിലെ അഭിനേതാക്കന്മാരേയും അഭിനേത്രികളേയും കുറിച്ചു് നാം കേട്ടിട്ടുണ്ടു്. എന്നാൽ ഫ്രാംക്ലിൻ, ലിങ്കൺ ആദിയായ മഹാത്മാക്കളെപ്പററി അത്രമാത്രം കേട്ടിരിക്കാനിടയില്ല. അമേരിക്കൻസാഹിത്യവും സംഗീതവും ചിത്രകലയുമായി നമുക്കുള്ള ജ്ഞാനം പരിമിതമായിട്ടുള്ളതാണ്. അമേരിക്കയെപ്പററി നമുക്കുള്ള ജ്ഞാനം അപൂർണ്ണവും ഏകഭാഗീയവുമാണെന്നുള്ളതു് എത്രയോ സ്പഷ്ടമായ കാര്യമാണ്. ഈ നിലയിൽ നാം അമേരിക്കയെ ജഡവാദിയായ ഒരു രാഷ്ട്രമായി കരുതുന്നുവെങ്കിൽ അതിൽ ഒട്ടുംതന്നെ അതിശയത്തിന്നവകാശമില്ല.

ജീവിതത്തിൻെറ ഓരോ ക്ഷേത്രത്തിലും ലോകത്തിൻെറ നേതൃത്വം വഹിക്കത്തക്കവണ്ണം അമേരിക്ക ഇന്നു് ഒരു മഹാരാഷ്ട്രമായി രൂപാന്തരപ്പെട്ടിരിക്കുന്നു. പാശ്ചാത്യസംസ്കാരത്തിൻെറ ജീവജ്യോതിസ്സ് അമേരിക്കയുടെ പാവനമായ അന്തരീക്ഷത്തിൽ പ്രകാശിച്ചുകൊണ്ടാണിരിക്കുന്നതു്. അമേരിക്കൻ സംസ്കാരം പാശ്ചാത്യസംസ്കാരത്തിൻെറ കേവലം അനുകരണമാണെങ്കിലും അമേരിക്കൻ സംസ്കാരത്തിനു് സ്വന്തമായ ഒരു വൈശിഷ്ട്യവും വ്യക്തിത്വവും ഉണ്ടു്. അമേരിക്കൻ സംസ്കാരം ഐറോപ്പീയസംസ്കാരമല്ല. അമേരിക്കൻസംസ്കാരം യൂറോപ്പിലുള്ള വിഭിന്ന ദേശങ്ങളിലെ സംസ്കാരത്തിൻെറ മധുരമായ ഒരു സമന്വയം മാത്രമാണ്. ഈ സമന്വയം തികച്ചും സ്വാഭാവികവും സജീവവും ആയിട്ടുള്ളതാണ്. ഇതാണ് അമേരിക്കൻ സംസ്കാരത്തിൻെറ വ്യക്തിത്വത്തിനുള്ള വൈശിഷ്ട്യം. ഐറോപ്പീയസംസ്കാരത്തിൻെറ മകരന്ദപ്രവാഹത്തിൽ നിന്നാണ് അമേരിക്കൻ സംസ്കാരമധുവിൻെറ നിർമ്മാണമുണ്ടായതെങ്കിലും മകരന്ദവും മധുവും വിഭിന്നങ്ങളായ രണ്ടു വസ്തുക്കളും വ്യത്യസ്തങ്ങളായ വ്യക്തിത്വമുള്ളവയുമാകുന്നു. അമേരിക്കൻ സാഹിത്യത്തിലും സംഗീതത്തിലും ആചാരാനുഷ്ഠാനങ്ങളിലും ജീവിതചര്യയിലും ഈ വ്യക്തിത്വത്തിൻെറ മുദ്ര സ്പഷ്ടമായി കാണാവുന്നതാണ്. എന്തെന്നാൽ അമേരിക്കൻ സംസ്കാരത്തിനു് ഒരു പുതുമയുണ്ടു്. അതുകൊണ്ടാണ് ഇതിൽ ലോകത്തിലുള്ള പുരാതന ദേശങ്ങളിലെ യാഥാസ്ഥിതികത്വവും സങ്കീർണ്ണതയും ഇല്ലാതിരിക്കുന്നതു്. അമേരിക്കർ സ്വാഭാവികമായി മുക്തഹൃദയരും മുക്തഹസ്തരുമായ മനുഷ്യരാണ്. പക്ഷേ, അവരിൽ ഗംഭീരചിന്തനത്തിനു് സ്ഥാനമില്ലെന്നു് മനസ്സിലാക്കരുതു്. നൃത്തഗാനാദികളിൽ ആത്മവിസ്മൃതിയിലാണ്ടുപോകുന്നുവെങ്കിൽ അതോടൊപ്പം അണുബോംബിനേപ്പോലുള്ള സൂക്ഷ്മവിഷയങ്ങളുടേയും അനുസന്ധാനത്തിൽ അവർ മുഴുകിയിരിപ്പാണ്. അമേരിക്കയിലെ അപൂർവ്വമായിരിക്കുന്ന ഈ വൈഭവവിലാസങ്ങളുടെ മുമ്പിൽ സമസ്തലോകവും നിഷ്പ്രഭമായിരിക്കയാണ്. അന്തർരാഷ്ട്രീയക്ഷേത്രത്തിൽ ഏതെങ്കിലും രൂപത്തിൽ അമേരിക്കയ്ക്കു് കടപ്പെടാത്ത ഒരൊററദേശമെങ്കിലുമുണ്ടോ എന്നു് സംശയമാണ്. ഇപ്രകാരമുള്ള മഹത്തായ ഒരു ദേശത്തേക്കുറിച്ചു് വിശേഷരീതിയിൽ അറിവു് പ്രാപ്തമാക്കേണ്ടതു് സ്വതന്ത്രദേശത്തിലെ നാഗരികരുടെ പ്രധാന കർത്തവ്യമായിരിക്കേണ്ടതാണ്. ഈ ലേഖനത്തിൽ ചിത്രകലയെക്കുറിച്ചുള്ള ഒരു ദിഗ്ദർശനം മാത്രം നടത്തുകയെന്നുള്ളതാണ് മുഖ്യമായ ഉദ്ദേശം.

ഏതൊരുദേശത്തിലെയും ചിത്രകലയെക്കുറിച്ചു് മനസ്സിലാക്കുന്നതു് ആ ദേശത്തിൻെറ ആന്തരികസ്വരൂപത്തെ മനസ്സിലാക്കുകയായിരിക്കും ചെയ്യുന്നതു്. എന്തുകൊണ്ടെന്നാൽ ഏതൊരു രാഷ്ട്രത്തിൻെറയും ആത്മാവു് ആ ദേശത്തിലെ കലയിൽ വികാസം പ്രാപിച്ചിരിക്കുന്നതായി കാണാവുന്നതാണു്. രാഷ്ട്രീയജീവിതത്തിൻെറ ആന്തരികമായ അനുഭൂതി ആ ദേശത്തിലെ കലകളിൽ മാത്രമാണു് അഭിവ്യക്തമാകുന്നതു്. ഏതൊരു രാഷ്ട്രത്തിൻെറയും ഹൃദയസ്പന്ദം ആ ദേശത്തിലെ സംഗീതത്തിൻെറ സ്വരലഹരിയിൽനിന്നും അനുഭവപ്പെടാവുന്നതാണു്. രാഷ്ട്രത്തിലെ ആഭ്യന്തരികമായ ഭാവങ്ങളുടെ ചലച്ചിത്രം ചിത്രകലയിൽ മാത്രമാണു് പ്രതിബിംബിക്കുന്നതു്. പ്രസിദ്ധ അമേരിക്കൻ ചിത്രകാരനായ 'ഗ്രാൻറു്വുഡി'ൻെറ ചിത്രങ്ങളിൽ നമുക്കു് ഈ പരമാർത്ഥം മനസ്സിലാക്കാൻ കഴിയും. ഗ്രാൻറു്വുഡിൻെറ ചിത്രം അമേരിക്കൻ സാമൂഹ്യജീവിതത്തിൻെറ ജീവത്ചിത്രങ്ങളാണു്. അദ്ദേഹത്തിൻെറശൈലി അത്യന്തം ആകൎഷകവും മനോഹരവുമായിട്ടുള്ളതാണു്. ഗ്രാൻറു്വുഡ് അമേരിക്കയിലെ 'ഏവ''സ്റ്റേററിൽ ഒരു കൃഷീവലകുടുംബത്തിൽ ജനിച്ചു. അദ്ദേഹത്തിൻെറ ബാല്യകാലം ദാരിദ്ര്യവുമായി ഒരു ഘോരസമരം തന്നെയാണു് നടത്തിയിട്ടുള്ളതു്. ആദ്യമായി അദ്ദേഹം എഴുതിയ ചിത്രം തൻെറ അമ്മയുടേതായിരുന്നു. ഈ സംരംഭമാണു് അദ്ദേഹത്തിൻെറ ഖ്യാതിക്കുള്ള മുഖ്യഹേതു.

ഗ്രാൻറു്വുഡ് തൻെറ ചിത്രത്തിൽ അമേരിക്കയിലെ മനോമോഹകമായ പ്രകൃതിദൃശ്യങ്ങളുടെ ചിത്രീകരണം വളരെ തന്മയത്വത്തോടുകൂടി നിർവ്വഹിച്ചിട്ടുണ്ടു്. അദ്ദേഹത്തിൻെറ ഏററവും പ്രസിദ്ധപ്പെട്ട ചിത്രം വസന്തകാലത്തെ സംബന്ധിച്ചുള്ളതാണു്. ചിത്രത്തിൽ അമേരിക്കൻരീതിയിലുള്ള മൂന്നുനാലു ചെറിയ ഗൃഹങ്ങൾ കാണാം. ഒരു തടത്തിൽ കൃഷിക്കാർ ചെടികൾ നട്ടുകൊണ്ടിരിക്കുന്നു. ബായ്ക്കു്ഗ്രൗണ്ടിലായി ഒരു ചൎച്ചു് ആകാശത്തിലേക്കു തലയുയൎത്തി നില്പുണ്ടു്. വസന്തകാലസൂൎയ്യൻെറ സുന്ദരമായ കിരണങ്ങൾ ഏററവു് വൃക്ഷാഗ്രങ്ങളും ചൎച്ചിൻെറ അഗ്രഭാഗവും പ്രകാശപൂൎണ്ണമായിരിക്കുന്നു. ഈ ചെറിയചിത്രം ദർശിക്കുന്ന ഒരാൾക്കു് അയാൾ അമേരിക്കയിലെ ഏതോ ഒരു ഗ്രാമത്തിൽ സ്ഥിതിചെയ്യുന്നതായ പ്രതീതിയാണുണ്ടാവുന്നതു്.

അമേരിക്കയിലെ പ്രസിദ്ധനായ മറെറാരു ചിത്രകാരൻ ജാർജ്ജ്‌വാലസ് ആണു്. അമേരിക്കയിലെ ഓഹിയോ (Ohio) സ്റ്റേററിൽ അദ്ദേഹം 1882-ൽ ജനിച്ചു. ഓഹിയോ യൂണിവേഴ്‌സിററിയിൽ വിദ്യാഭ്യാസം നടത്തിയശേഷം ചിത്രകലാഭ്യസനത്തിനായി അദ്ദേഹം ന്യൂയാർക്കിലേക്കുപോയി. അല്പകാലത്തിനുള്ളിൽ അദ്ദേഹത്തിൻെറ കീൎത്തി അമേരിക്കമുഴുവൻ വ്യാപിക്കത്തക്കവണ്ണം പ്രതിഭാസമ്പന്നനായ ഒരു ചിത്രകാരനായിത്തീൎന്നു. മുപ്പതാമത്തെ വയസ്സിനുമുമ്പിൽതന്നെ അമേരിക്കൻ ഗവമ്മെൻറിൽനിന്നും അനേകം പാരിതോഷികങ്ങൾ അദ്ദേഹത്തിനു ലഭിച്ചിട്ടുണ്ടു്. സമകാലികമായ അമേരിക്കൻ ജീവിതത്തിൻെറ സുന്ദരമായ ചിത്രം വാലസ് ചിത്രീകരിച്ചിട്ടുള്ളതുപോലെ മറെറാരു ചിത്രകാരനും ചിത്രീകരിച്ചിട്ടില്ല. അദ്ദേഹം 1925-ൽ മരിച്ചു.

അമേരിക്കൻ കലാകാരന്മാരിൽ 'ജാർജ്ജ് സ്ററുവാർട്ടു്കരി'ക്കുള്ള സ്ഥാനം അദ്വിതീയമാണു്. അമേരിക്കയിലെ സുപ്രസിദ്ധ കലാപ്രേമിയും കലാമൎമ്മജ്ഞനുമായ തോമസ് ക്രേവൻ, സ്ററുവാട്ടിനെയാണു് പ്രഥമഗണനീയനായ കലാകാരനായി പ്രസ്താവിച്ചിട്ടുള്ളതു്. അദ്ദേഹത്തിൻെറ ചിത്രങ്ങളിൽ അമേരിക്കൻ ജീവിതത്തിലെ ആശകളും ആകാംക്ഷകളും സംഘൎഷങ്ങളും ഉത്കൎഷങ്ങളും ശരിയായ നിലയിൽ പ്രതിഫലിച്ചിട്ടുള്ളതായികാണാം. ആ ചിത്രങ്ങളിൽകൂടി അമേരിക്കൻ ജീവിതത്തേയും സംസ്കാരത്തേയും ശരിയായ നിലയിൽ മനസ്സിലാക്കാൻ കഴിയും. കൻസാസ് (Kansas) എന്ന സ്ഥലത്തുള്ള ഒരു കൃഷീവലകുടുംബത്തിലാണു് അദ്ദേഹം ജനിച്ചതു്. അമേരിക്കൻ ജീവിതത്തേയും ഭാവങ്ങളേയും ശരിയായി മനസ്സിലാക്കുന്നതിനു് സ്ററുവാർട്ടു്കരിയുടെ ചിത്ര

ങ്ങൾ വളരെ ഉപകരിക്കുന്നുണ്ട്. ചിക്കാഗോവിലുള്ള സ്ക്കൂളിൽ കലാപരമായ അഭ്യസനം നടത്തിയശേഷം അദ്ദേഹം പാരീസ്സിലേക്കു പോകയും അവിടെവച്ച് കലയെക്കുറിച്ച് സാംഗോപാംഗമായി അദ്ധ്യയനം നടത്തുകയും ചെയ്തു. അവിടെനിന്നും കൻസാസിലേക്കു മടങ്ങുകയും ചിത്രരചനയിൽ വ്യാപൃതനായി കഴികയും ചെയ്തു. "നല്ലഭൂമി" എന്നപേരിൽ തയ്യാറാക്കിയ ചിത്രമാണ് അദ്ദേഹത്തിന്റെ കലാസൃഷ്ടികളിൽ മികച്ചുനില്ക്കുന്നതു്.

അമേരിക്കൻചിത്രകാരന്മാരിൽ പ്രസിദ്ധനായ മറെറാരു കലാകാരൻ ആൽബേർട്ട്റായിഡർ ആണ്. അമേരിക്കയിലെ 'ന്യൂബെഡ്ഫോർഡ്' എന്നസ്ഥലത്തദ്ദേഹം ജനിച്ചു. അദ്ദേഹത്തിന്റെ പൂർവികന്മാർ നാവികരായിരുന്നു. തന്റെ സഹോദരന്മാരും നാവികരായിരുന്നെങ്കിലും റായിഡർചെറുപ്പകാലം മുതൽതന്നെ കലാപ്രേമിയായി ജീവിതം കഴിച്ചുവന്നു. തന്റെ ചിത്രങ്ങളിൽ അദ്ദേഹം കലയുടെ പൂർണ്ണതയെ ഉളവാക്കാൻ ശ്രമിച്ചിരുന്നു. ഒരുചിത്രം തയ്യാറാക്കാൻ അനേകവർഷങ്ങൾ ചിലവാക്കിയതായി അദ്ദേഹംപറയുന്നു. റായിഡർ പ്രതിഭാസമ്പന്നനായ ഒരു കവികൂടി ആയിരുന്നു. അദ്ദേഹത്തിന്റെ ചിത്രങ്ങൾ മൂകമായ കവിതകളാണെന്നും അമേരിക്കൻ ചിത്രകാരന്മാരിൽ സിദ്ധഹസ്തനായ ഒരു ചിത്രകാരനമാണെന്നാണ് സുപ്രസിദ്ധകലാമർമ്മജ്ഞനായ തോമസ് ക്രേവൻ അഭിപ്രായപ്പെട്ടിരിക്കുന്നതു്. ശരത്കാലത്തെക്കുറിച്ചുള്ള ഒരു ചിത്രമാണ് അദ്ദേഹത്തിന്റെ കലാവൈജയന്തിയായി ശോഭിക്കുന്നതു്.

ആധുനികചിത്രകാരന്മാരിൽ പീററർഹർഡ് സുപ്രസിദ്ധനായ കലാകാരനാണ്. അമേരിക്കയിലെ തെക്കുപടിഞ്ഞാറൻ പ്രകൃതിയുടെ സുന്ദരമായ ദൃശ്യങ്ങൾ അദ്ദേഹത്തിന്റെ ചിത്രങ്ങളിൽ നമുക്കു കാണാവുന്നതാണ്. പീററർഹാർഡ് വളരെ തന്മയത്വമായും സുന്ദരമായും ഉച്ചപർവതശിഖരങ്ങളേയും പർവ്വതങ്ങളേയും വയലുകളേയും ചിത്രണം ചെയ്തിട്ടുണ്ട്. കഴിഞ്ഞ മഹായുദ്ധകാലത്തു്

അമേരിക്കൻ വ്യോമസേനയിൽ സേവനമനുഷ്ഠിക്കയും യുദ്ധസംബന്ധമായ അനേകം ചിത്രങ്ങൾ രചിക്കയും ചെയ്തു.

മേരികാസേററ് അമേരിക്കൻ കുടുംബജീവിതത്തെക്കുറിച്ചുള്ള ചിത്രങ്ങൾ രചിക്കുന്നതിൽ അത്യന്തം സമർത്ഥയായ കലാരസികയാണ്. 'പീസ്ബർഗ്ഗ്' എന്ന നഗരത്തിൽ അവർ ജനിച്ചു. അവരുടെ മാതാപിതാക്കൾ സമ്പന്നമായ കുടുംബത്തിലെ അംഗങ്ങളായിരുന്നു. മാതാവിനു് ഫ്റഞ്ചുഭാഷയും സാഹിത്യവും നല്ലതുപോലെ വശമായിരുന്നു. മാതാവിനോടൊന്നിച്ചു മേരികാസററ് പാരീസിലേക്കു പോകയും ൭ വർഷക്കാലം കലാപരമായ അദ്ധ്യയനം നടത്തുകയും ചെയ്തു. അതിനുശേഷം സ്വദേശത്തേക്കു തിരിച്ചുവരികയും ഫിലാഡൽഫിയായൂണിവേഴ്സിററിയിൽ ചിത്രകലാസംബന്ധമായി അദ്ധ്യയനം നടത്തുകയും ചെയ്തു. അദ്ധ്യയനാനന്തരം വീണ്ടും യൂറോപ്പിലേക്കു പോയി. ഇപ്രാവശ്യം ഇററലി, ഹാളണ്ട് ആദിയായ ദേശങ്ങൾ സന്ദർശിക്കയുംചെയ്തു. ഇററലി,ഡച്ച് ആദിയായ ദേശങ്ങളിലെ ചിത്രകലയുമായി സമ്യക്കായ പരിചയം സമ്പാദിച്ചശേഷം വീണ്ടും പാരീസ്സിൽ വരികയും ജീവിതകാലം മുഴുവൻ അവിടെ താമസിക്കാൻ നിശ്ചയിക്കയും ചെയ്തു. ഫ്രാൻസിലും അമേരിക്കയിലും മേരികാസററിന്റെ ചിത്രകലാചാതുരിയെ വളരെ പ്രശംസിക്കയും ഗവണ്മെൻറിൽനിന്നും വിലയേറിയ അനേകം സമ്മാനങ്ങൾക്കു് പാത്രീഭൂതയാകയും ചെയ്തു.

മേരികാസററ് ആശ്ചര്യജനകമായ പ്രതിഭയോടുകൂടിയ ഒരു കലാരസികയാണെന്നുള്ളതു് "കുടുംബം" എന്ന സുന്ദരവും ഭാവപൂർണ്ണവുമായ ഒരൊററച്ചിത്രം സാക്ഷ്യം വഹിക്കുന്നുണ്ട്. അവരുടെ ചിത്രങ്ങളെല്ലാം അമേരിക്കയിലെ ആധുനികജീവിതത്തിന്റെ തനിപ്പകർപ്പും രാഷ്ട്രത്തിന്റെ ആത്മസ്വരൂപവുമാണ്. രാഷ്ട്രീയത ദേശത്തിന്റെ രാഷ്ട്രീയാഭിമാനത്തെ വർദ്ധിപ്പിക്കുന്നുവെങ്കിൽ കലാകാരൻ ദേശത്തിന്റെ ആത്മാവിനെ പരിപുഷ്ടവും ബലവത്തുമാക്കിത്തീർക്കു

യാണ് ചെയ്യുന്നതു്. അതുകൊണ്ടാണു് ഓരോ ദേശത്തിലേയും കലാകാരന്മാരുടെ മേൽ ദേശത്തെ സംബന്ധിച്ചിടത്തോളം ഗംഭീരമായ ഉത്തരവാദിത്വം ഉളവാകാൻ കാരണം. രാഷ്ട്രം ആത്മവിസ്മൃതമാകുമ്പോൾ കലാകാരൻ തന്റെ കലാചാതുരിമുഖാന്തിരം രാഷ്ട്രത്തിനു് യഥാർത്ഥമായ സ്വത്വരൂപത്തെക്കുറിച്ചുള്ള സ്മരണ ഉളവാക്കിക്കൊടുക്കുന്നു. കലാകാരൻ തന്റെ ഹൃദയകോശത്തിൽ തന്റെ ദേശത്തിന്റെ സംസ്കാരം എപ്പോഴും നിഹിതമാക്കിക്കൊണ്ടാണിരിക്കുന്നതു്. ഒരു കൊള്ളക്കാരനും അപഹരിക്കാൻ കഴിയാത്തതും ഒരു വിജേതാവിനും കരസ്ഥമാക്കാൻ സാധിക്കാത്തതുമായ ദേശീയനിധിയാണതു്. കലാകാരന്മാർ അവരുടെ ദേശീയസംസ്കാരത്തിന്റെ പ്രതിനിധികളാണെന്നു പറവാൻ കാരണമിതാണു്.

---

# * മൃത്യുവിനെപ്പററി ഗാന്ധിജി.

'മൃത്യു' ജീവിതത്തിലെ ഒരു അവസ്ഥാഭേദം മാത്രമാണെന്നും അതു എപ്പോൾ സമാഗതമായാലും അതിനെ സ്വാഗതം ചെയ്യുവാൻ സന്നദ്ധമായിരിക്കണമെന്നും ഉള്ള തത്വം ഞാൻ സ്വയം ആലോചിച്ചു് അംഗീകരിച്ചിട്ടു് ഇപ്പോൾ വർഷങ്ങൾ പലതു കഴിഞ്ഞു. എൻെറ ഹൃദയത്തിൽനിന്നും മരണഭീതിയുൾപ്പെടെയുള്ള എല്ലാവിധ ഭീതിയേയും നീക്കം ചെയ്യുന്നതിന്നു ഞാൻ മനഃപൂർവ്വം പരമമായ ഒരു ശ്രമം നടത്തിയിട്ടുണ്ടു്. എന്നിട്ടും മരണം ഉണ്ടാകാൻ പോകുന്നുവെന്ന ചിന്ത ഏറിയനാളായി വിട്ടുപിരിഞ്ഞ ഒരു മിത്രത്തിനെ കാണുവാൻ കഴിഞ്ഞേക്കാമെന്ന അവസ്ഥയിൽ ഒരുവനു് ഏതുവിധം സന്തോഷമുണ്ടാകാമോ ആ വിധം എന്നെ സന്തോഷിപ്പിച്ചിട്ടുള്ള സന്ദർഭങ്ങൾ എൻെറ ജീവിതത്തിൽ ഉണ്ടായിട്ടുള്ളതു് എനിക്കു് സ്മരിക്കുവാൻ കഴിയും. അങ്ങിനെ, മനോദാർഢ്യത്തിന്നുവേണ്ടിയുള്ള മനുഷ്യൻെറ പരിശ്രമം എത്രതന്നെയായിരുന്നാലും പലപ്പോഴും അവൻ ദുർബ്ബലനായിത്തന്നെ കഴിയുന്നതേയുള്ളു. ഹൃദയാന്തർഭാഗത്തിലേക്കു പ്രവേശിക്കാതെ ബുദ്ധിയിൽമാത്രം തങ്ങിനിൽക്കുന്ന വിജ്ഞാനം നിഷ്പ്രയോജനമാണെന്നു ജീവിതത്തിൽ അനുഭവപ്പെടുന്ന ചില പ്രതിസന്ധിഘട്ടങ്ങളിൽ തെളിയുന്നു. കൂടാതെ ഒരാളിൻെറ ആന്തരമായ ശക്തിയും ചേതസ്സും അയാൾക്കു് ബാഹ്യമായ സഹായം ലഭിക്കുകയും സ്വീകരിക്കുകയും ചെയ്യുന്നതോടുകൂടി അനുദിനം കുറയുന്നതാണു്. ഈവിധമുള്ള പ്രലോഭനങ്ങൾക്കു് വിധേയമാകാതിരിക്കുവാൻ ഒരു 'സത്യാഗ്രഹി' സദാ സൂക്ഷിക്കേണ്ടതാണു്.

മരണത്തിൽനിന്നും ഒഴിയുന്നതിനായി ഈ വർഷാവസാനംവരെ ഹിമാലയത്തിൻെറ പ്രാന്തങ്ങളിൽപോയി താമസിക്കണമെന്നു് ആരെങ്കിലും എന്നോടു അവശ്യപ്പെട്ടാൽ ഞാൻ അതു് ചെയ്യുവാൻ പാടുള്ളതല്ല. എന്തെന്നാൽ മനുഷ്യൻ എത്രതന്നെ അതിൽനിന്നു രക്ഷപ്പെടുവാനുള്ള രക്ഷാവ്യവസ്ഥകൾ ചെയ്യുന്നുവെന്നു് മിഥ്യയായി വിചാരിച്ചാലും 'മൃത്യു' അനിവാര്യമാണെന്നു് എനിക്കും അറിയാം. അതോടുകൂടി ഇൻഡ്യയിലെപൊതുപ്രവർത്തകരിൽ ആരോഗ്യം പരിപാലിക്കുന്ന അപൂർവ്വം ചിലരിൽ ഒരാളാണു് ഞാൻ എന്ന വസ്തുതകൂടി നിങ്ങൾ മനസ്സിലാക്കണമെന്നു് എനിക്കു ആഗ്രഹമുണ്ടു്. എന്നെക്കൊണ്ടു് ചെയ്യുതീർക്കേണ്ട കൃത്യങ്ങൾ എന്തെല്ലാമെന്നു് ഈശ്വരനു് അറിയാം. ആ കൃത്യങ്ങൾ ചെയ്യുതീർക്കുവാൻ ആവശ്യമായതിൽ കവിഞ്ഞു് ഒരു നിമിഷവും ഇവിടെ ജീവിക്കുവാൻ അദ്ദേഹം എന്നെ അനുവദിക്കുന്നതല്ല.

* * * *

എന്നെ കൊലപ്പെടുത്തുന്നതിനു് പല ശ്രമങ്ങളും മുമ്പു നടന്നിട്ടുണ്ടു്. എന്നാൽ ഈശ്വരൻ എന്നെ അതിൽനിന്നെല്ലാം രക്ഷിച്ചു. കൊലപാതകത്തിന്നു ഒരുമ്പെട്ടവർ അവരുടെ പ്രവൃത്തിയിൽ പശ്ചാത്തപിച്ചിട്ടുമുണ്ടു്. എന്നാൽ ആരെങ്കിലും ഒരു "റാസ്ക്കളി"നെ തുലയ്ക്കുകയാണെന്ന വിചാരത്തോടുകൂടി എന്നെ വെടിവയ്ക്കുന്നപക്ഷം അയാൾ വെടിവയ്ക്കുന്നതു് യഥാർത്ഥമായ ഗാന്ധിയെ ആയിരിയ്ക്കുകയില്ല. "റാസ്ക്കളെ"ന്നു അയാൾക്കു തോന്നിയ ഒരുവനെ മാത്രമായിരിക്കും.

ഞാൻ ഏതുവിധവും ഒരു രക്തസാക്ഷിയാകുവാൻ വെമ്പൽകൊള്ളുന്നില്ല. എന്നാൽ ഏററവും പ്രിയമായി ഞാൻ വിശ്വസിക്കുന്ന തത്വങ്ങളെ രക്ഷിക്കുന്നതിന്നുവേണ്ടിയുള്ള പ്രവർത്തനങ്ങൾക്കിടയിൽ അതു വേണ്ടിവരുന്നപക്ഷം ഞാൻ അതു് നേടിക്കഴിഞ്ഞിരിക്കും.

---

* ഗാന്ധിജിയുടെ ലേഖനങ്ങളിൽ നിന്നു്.

# കേരള സംസ്കാരം.

(കവിയൂർ എം. ജി.)

മണിമയമഞ്ജീരശിഞ്ജിതമുതിരുന്ന-
മലയാളം മംഗളനൃത്തരംഗം
കനകാഭിഷേകം ചെയ്യുന്നദിനം സാഗരം
കഴൽകൂപ്പിപ്പൂജിപ്പൂ ഭക്തിപൂർവ്വം
മരതകതാലത്തിൽ പൊല്പൂണിച്ചാർത്തണി-
ത്തിരുവുള്ളം കാത്തെന്നും നിൽപ്പൂ സഹ്യൻ
തളിരും മലരും വിരിയും വെഞ്ചാമരം
തണുവണിത്തൈത്തെന്നൽ വീശിടുന്നു.
പവിഴക്കതിർക്കുല കൊത്തിച്ചിതറുന്ന-
പറവകൾ സ്വാഗതം പാടിടുന്നു.
അനുദിനമിങ്ങനെ കേരളദേവിത-
ന്നഭിഷേകമാദരാലാഘോഷിപ്പൂ.

സുരഭിലസന്ദേശം പാടിയണ്ടാട്ടുന്ന
സുരനാട്ടിൽ കേരളവൈജയന്തി.
വരകവികുഞ്ചൻെറ പഞ്ചവർണ്ണക്കിളി-
ചൊരിയും സനാതന കാകളിയും;
കലകളൊരുമിച്ചു സാർവ്വഭൗമസ്ഥാന-
മരുളിയശാങ്കരഭാഷ്യങ്ങളും;
ഒരുകാലം ഹിമവാനും വിറപൂണ്ടസ്വാത-
ന്ത്ര്യധീരകാഹളധ്വാനങ്ങളും; (ന്ത്ര്യ-
അമരരും ഞെട്ടിയ ധാർമ്മികസിദ്ധാന്ത-
മലചാർത്തും മാവേലിപ്പാട്ടുകളും.
ഒരുനാളും മങ്ങാത്ത സംസ്കാരപ്രഭയാലീ-
യവനിക്കരുളുന്നു നിത്യകീർത്തി.

മഴവില്ലിൻറഴകൊത്ത പൂമണംവഴിയുന്ന-
മലയാളമേവർക്കുമാശാകേന്ദ്രം
മതമററ സാമൂഹ്യനീതിയാലാദർശ-
മഹിമപുലർത്തിയ മർത്ത്യവൃന്ദം.
പുകൾതിങ്ങും കൈരളിതൻനൃത്തവേദിയിൽ
പുളകപ്പൂചൂടിയ ജീവജാലം.
പുതുമകൾ പൂവിട്ടുനിന്നു പ്രതീക്ഷയെ-
പ്പുണരുവാൻ കൈനീട്ടുമാശയങ്ങൾ.
മണിവീണമീട്ടുവാനണയുന്ന "നാളെകൾ"-
ക്കണിനൃത്തമണ്ഡപം തീർത്തകാലം.
സുരലോകസംസ്കാരപ്പൊൻപുഴയൊഴുകുന്ന-
തിരുവോണം മലനാട്ടിൽ മകുടംചാർത്തി.

ഒരുനാളും മായാത്ത സംസ്കാരമുദ്രക-
ളണിയുന്ന കേരളപ്പൊൻപതാക,
കളിയാടും ഗഗനത്തിൽ, മാനവധർമ്മത്തിൻ
മഹിമകൾ ചാർത്തുമലയടിപ്പൂ.
നവയുഗകാല്യശ്രീഭാഗ്യവക്ഷേത്രത്തി-
ലാവികലാമോദം കൊളുത്തിവെച്ച-
നിലവിളക്കൊളിയേററു കേരളമുണരുമ്പോ-
ന്നിഴലററ സൗഭാഗ്യം പൂവണിയും. (ൾ
അഭിമാനം തിരതല്ലുമാദർശശുഭ്രമാ-
മഭിലാഷം പൊൻചിറകാർന്നുയരും.
സുരലോകം പൂകിയ രാഷ്ട്രപിതാവിൻെറ
സുരഭിലസങ്കല്പം സത്യമാകും.

ബാലപംക്തി

# കണ്മണിയോട്.

(വൈക്കം, കെ. രവിവർമ്മ.)

അമ്മയ്ക്കു നമ്മളാണേകാവലംബമീ-
നമ്മൾക്കു സ്നേഹാർദ്ര ചിത്തയാമമ്മയും....!
കണ്മണിയാംനിന്നിലെത്തുന്ന നന്മകൾ-
ക്കെന്നും നിദാനമാ മാതാവു മാത്രമാം.
അമ്മുലപ്പാലുതൊട്ടൊന്നെണ്ണിനോക്കുകെൻ
കണ്മണി! നിന്നമ്മ പൊന്നമ്മയല്ലയോ?
"ദേ,കാക്ക! വാപൊളിയമ്മിണി" യെന്നമ്മ
പാലൂട്ടിയകഥയൊക്കെമറന്നുവോ?
"ഓമനക്കുട്ടൻ കിടന്നുറങ്ങാരാരി"
നീമറക്കായ്കയാ താരാട്ടുപാട്ടുകൾ!—
കുഞ്ഞേ! കരയാതിരിക്ക ബിസ്കററുമായ്
വന്നീടുമച്ഛനാ വാത്സല്യവാക്കുകൾ!!
നിന്നെക്കുളിപ്പിച്ചു നിന്മുടിചീകിവെ-
ച്ചന്നമ്മയല്ലയോ സ്കൂളിലയച്ചതും?
സന്നിപാതജ്വരം വന്നുപിടിപെട്ടു
ഖിന്നനായന്നംകഴിക്കാതെ മെത്തയിൽ
കാലുകളിട്ടടിച്ചങ്ങോട്ടു മിങ്ങോട്ടു-
മാലസ്യമോടെ കിടന്നുരുളുമ്പൊഴും,
നിന്നമ്മയല്ലയോ നിദ്രാവിഹീനയായ്
നിന്നെത്തലോടിയന്നാശ്വസിപ്പിച്ചതും?
ഉന്നതാദർശത്തിനുത്തമ ലക്ഷ്യമായ്
മന്നിൽഞാൻകാണുന്നതൊന്നുമാത്രംതുലോം
"അമ്മ"!—യാനന്മതൻ രണ്ടക്ഷരങ്ങൾക്കു
മുന്നിലൊരായിരം കൂപ്പുകൈ സാദരം.

—*—

# പലതിൽ ചിലതു്.

മലയാളികളുടെ ഭരണം:—

നാട്ടുരാജ്യവകുപ്പിൻെറ സിക്രട്ടറി
മി: വി. പി. മേനോൻ.

വിദേശവകുപ്പു്. " കെ. പി. എസ്സ്. മേനോൻ

ധനകാര്യവകുപ്പു് " കെ. ആർ. കെ. മേനോൻ

ആരോഗ്യവകുപ്പു് " പി. എം. മേനോൻ

ഗതാഗതവകുപ്പു് " വി. കെ. ആർ. മേനോൻ

ലണ്ടനിലെ ഹൈക്കമ്മീഷണർ.
മി: വി. കെ. കെ. മേനോൻ

പണ്ഡിററു് നെഹ്റുവിൻെറ സിക്രട്ടറി
മി: എം. ഒ. മത്തായി.

മി: ജോൺമത്തായി
" പി. ജെ. തോമസ്സ്
" വെള്ളോടി
" രാഘവൻ

ഇവരെല്ലാം മലയാളികളാണ്.

മലയാളികൾക്കെതിരായി പ്രക്ഷോഭണം നടത്താതെ, നിഷ്പക്ഷബുദ്ധിയായ പണ്ഡിററു് നെഹ്റുവിനു എതിരായി പിറുപിറുക്കാതെ തലച്ചോറു് എല്ലാ രാജ്യവിഭാഗങ്ങൾക്കും ഒരുപോലെ പങ്കിട്ടുകൊടുക്കണമെന്നു ദൈവത്തോടു് അപേക്ഷിക്കയായിരിക്കും നല്ലതു്.

ഡക്കാനിലെ അവസാനത്തെ നാട്ടുരാജ്യം.

കോൾഹാപ്പൂർ. നാട്ടുരാജ്യം 1949 മാർച്ചിൽ ബൊംബെ സംസ്ഥാനത്തിൽ ലയിക്കുന്നു. കോൾഹാപ്പൂർ മഹാരാജാവിൻെറ പ്രിവി പർസ്. 11 ലക്ഷം ഉറുപ്പികയോളം വരും.

1700 എ. ഡി. യിൽ ഛത്രപതി താരാബായി മഹാറാണിയാൽ സ്ഥാപിതമായ കോൾഹാപ്പൂർ ശിവാജിയുടെ വംശത്തിൽ പിറന്നവരാണ് ഭരിച്ചുവന്നതു്. ഇതിന്നു് 3230 ചതുരശ്രനാഴിക വിസ്തീർണ്ണവും കൊല്ലത്തിൽ ഒരുകോടി 28 ലക്ഷം ഉറുപ്പിക മുതലെടുപ്പുമുണ്ടു്.

അവിവാഹിതന്മാർ ഭാഗ്യവാന്മാർ—അവക്കു സൈ്വരമായി ജോലിചെയ്യാം.

മഗൻവാഡിയിൽ ഗ്രാമവ്യവസായ പ്രസ്ഥാനം ആരംഭിച്ചപ്പോൾ കുറച്ചുനാൾ ഗാന്ധിജി അവിടെ താമസിച്ചു നിത്യജോലികളിൽ പങ്കെടുത്തിരുന്നു. ഒരിക്കൽ ഗാന്ധിജിക്കും ഡോക്ടർ-ജെ. സി. കുമരപ്പയ്ക്കും പാത്രം കഴുകുന്ന ജോലികിട്ടി. അവർ അതു ചെയ്യുന്നതു കസ്തൂർബാ നോക്കിനിൽക്കുന്നുണ്ടായിരുന്നു. ദേഷ്യത്തോടുകൂടി അവർ ഗാന്ധിജിയുടെ കൈയിൽനിന്നു പാത്രങ്ങൾ തട്ടിപ്പറിച്ചു് "ഇതു നിങ്ങളുടെ ജോലിയല്ല. ചെയ്യാനറിയാവുന്നവർ അതു ചെയ്തുകൊള്ളും" എന്നുപറഞ്ഞു. ഗാന്ധിജി സ്വതസ്സിദ്ധമായ പുഞ്ചിരിയോടുകൂടി ഡോ: കുമരപ്പയോടു പറഞ്ഞു. "അവിവാഹിതനായ നിങ്ങൾ ഭാഗ്യവാനാണ്. നിങ്ങളുടെ ജോലിക്കിടയിൽ ആരും വന്നു ഉപദ്രവം ഉണ്ടാക്കില്ലല്ലോ. കുടുംബ സമാധാനത്തിൻെറപേരിൽ ഞാനിപ്പോൾ വഴങ്ങുന്നതാണുത്തമം."

—*—

## ഗ്രന്ഥരചനയ്ക്കു സമ്മാനം.!

പ്രധാനരാജ്യങ്ങളിലെ ഭരണക്രമങ്ങളെക്കുറിച്ചു (Systems of government in the leading countries of the world today) വിവിധഭാഷകളിൽ രചിക്കുന്ന ഏററവും നല്ല ഗ്രന്ഥത്തിന്നു ഓരോ ഭാഷയ്ക്കും 750-കയിൽകുറയാത്ത പാരിതോഷികം നൽകുന്നതാണെന്നു മദിരാശിസർവ്വകലാശാലാ സിൻഡിക്കററ് പരസ്യപ്പെടുത്തിയിരിക്കുന്നു. തമിഴ്, തെലുങ്കു, കന്നടം, മലയാളം, ഹിന്ദി, ഉറുദു എന്നീ ഭാഷകളിലാണു ഗ്രന്ഥങ്ങൾരചിക്കേണ്ടതു. 1949 ഡിസമ്പർ 15-ാംനീയതിക്കകം ഗ്രന്ഥങ്ങൾ സർവ്വകലാശാലയിൽ കിട്ടിയിരിക്കണം.

# മാംസഭുക്കുകളായ ചെടികൾ.

By
(കരോട്ട കെ. ജനാർദ്ദനൻ ബി. എസ്സ്. സി, കരുനാഗപ്പള്ളി)

ലോകം പരക്കെ അറിയുന്ന ഒരു പരമാത്ഥമാണ് മനുഷ്യർ ജന്തുക്കളേയും, മൃഗങ്ങൾ മനുഷ്യനുൾപ്പെടെയുള്ള മററു മൃഗങ്ങളേയും പിടിച്ചു ഭക്ഷണമാക്കാറുണ്ടെന്നു്. എന്നാൽ പ്രാണികളെ ആകർഷിപ്പിച്ചു അപകടത്തിലാക്കി അവയിലടങ്ങിയ പോഷകസാധനങ്ങളെ സ്വീകരിച്ചു് ആഹാരമാക്കുന്ന സസ്യജാലങ്ങൾ ഭൂമിയുടെ ഉപരിതലത്തെ അലംകൃതമാക്കുന്നുവെന്നുള്ളതു് പലക്കും അജ്ഞാതമായ ഒരു വസ്തുതയാണു്. ഇങ്ങനെ പ്രാണികളെ ഭക്ഷിക്കുന്ന ചെടികളാണു്— Insectivorons Piants എന്നറിയുന്നവ.

ഇവ ഇരപിടിക്കുന്ന വിധമാണു് രസാവഹം. ബലമേറിയ കരങ്ങളോ, പാകപ്പെടുത്തി പചിക്കുവാനുള്ള പല്ലുകളോ മറേറാ ഇവയിൽ കാണുന്നില്ലെങ്കിലും ഈ കൃത്യങ്ങൾ എങ്ങിനെ നിർവഹിക്കുന്നു?

ഈ വർഗ്ഗത്തിലുൾപ്പെട്ട ചെടികൾ പ്രാണിഗ്രാസനക്രിയയ്ക്കു പററിയ ചതുപ്പുനിലങ്ങളിലാണു കണ്ടുവരാറുള്ളതു്. സസ്യങ്ങൾക്കു് അന്നജത്തെപ്പോലെതന്നെ നേത്രജം അടങ്ങിയ ആഹാരസാധനങ്ങളും വളരെ ആവശ്യമാണു്. പച്ചിലകളിലുള്ള ഹരിതകം (Chloroрhyll) സൂയ്യരശ്മികളുടെ സഹായത്താൽ നിമ്മിക്കുന്ന ഒരു ഐന്ദ്രികപദാത്ഥമാണു് ധാന്യമൂറ്. എന്നാൽ നേത്രജം ഭൂമിയിൽനിന്നു ലഭിക്കുന്ന ധാതുലവണങ്ങളിലാണു് അടങ്ങിയിരിക്കുന്നതു്. അങ്ങിനെ ഭൂമിയിൽനിന്നു വേണ്ടത്ര നേത്രജത്തിനു വഴിയില്ലാതെ വരുമ്പോഴാണു് മററു മാർഗ്ഗങ്ങൾ ആരായുന്നതു്. പ്രാണികളെ നശിപ്പിച്ചു അവയിലടങ്ങിയ രസങ്ങൾ സ്വീകരിക്കുന്നതുമൂലം നേത്രജക്ഷാമം പരിഹരിക്കപ്പെടുന്നു. ഈവിധം നേത്രജം കുറവായിട്ടുള്ള കായൽപാടങ്ങളെ നിരീക്ഷണം ചെയ്യുന്നപക്ഷം—ഗാന്ധിദേവൻെറ അഹിംസയിൽ വിശ്വാസമില്ലാത്ത മാംസഭുക്കുകളെ കണ്ടുവരുന്നു. അവയുടെ ഒരു ജീവിതാവശ്യമായിപ്പോയി ഹിംസ. ഭക്ഷണസാധനങ്ങൾ പാകപ്പെടുത്തുവാൻ ആവശ്യമായ ഹരിതകം ഈ സസ്യങ്ങളിലുണ്ടുതാനും. കാരണം—കുറെ ധാന്യമൂറ് ഉല്പാദിപ്പിക്കേണ്ടതു് അനിവാര്യമാണു്.

1. നാരൻചുവടി (Drosera)

പ്രാണികളെയാധാരമാക്കി ജീവിക്കുന്ന ചെടികളിൽ, വളരെ സുലഭമായി കാണാറുള്ള ഒന്നാണു്—നാരൻചുവടി (Drosera) ചതുപ്പുനിലങ്ങളിലാണു് ഇവ കണ്ടുവരാറുള്ളതു്. ഇലകളുടെ ആകൃതി ഒരു സ്പൂണിനെപ്പോലെയാണു്. പരന്ന അഗ്രഭാഗത്തിൻെറ മദ്ധ്യത്തു് പച്ചനിറവും ചുററും ചുവന്ന നിറവുമാണുള്ളതു്. ഈ പരന്ന ഭാഗത്തു് അനേകം മുള്ളുപോലെയുള്ള നാരുകൾ കാണാം. ഈ ഉയർന്നുനിൽക്കുന്ന നാരുകളിൽ വെളിയിലുള്ളവ നീളമേറിയവയും ഉള്ളിലേക്കുള്ളവ ചെറിയവയുമാണു്. മുള്ളുകളുടെ അഗ്രഭാഗം ചില പരാഗികളെപ്പോലെ ഉരുണ്ടവയാണു്. ഈ ഭാഗത്തു് പശപോലെയുള്ള ഒരു ദ്രാവകം സംഭരിച്ചിരിക്കുന്നു. ചെറുപാററയോ പ്രാണികളോ മുള്ളുകളെ സമീപിക്കുമ്പോൾ പശപോലെയുള്ള ദ്രാവകം വമിക്കുകയും അവ മുള്ളുകളോടു് ഒട്ടിപ്പോകയും ചെയ്യുന്നു. ഈ മുള്ളുകൾ ക്രമേണ പ്രാണികളോടുകൂടി ഇലയുടെ മദ്ധ്യഭാഗത്തേക്കു വളഞ്ഞുമൂടുന്നു. ഈ സമയത്തു് പത്രമദ്ധ്യത്തിൽനിന്നും ബഹിർഗമിക്കുന്ന ഒരു ദഹനരസം കൊല്ലപ്പെടുന്ന പ്രാണിയെ ദഹിപ്പിക്കുകയും ചെടി ഇൗ

രസങ്ങളെ സ്വീകരിക്കുകയും ചെയ്യുന്നു. മദ്ധ്യഭാഗത്തേക്കടുക്കുംതോറും മുള്ളുകൾ അധികം വളരേണ്ടിവരുന്നില്ല. അതുകൊണ്ടാണു് അവ നീളം കുറഞ്ഞവയായിത്തീരുന്നതു്. ഇവയുടെ പശ, പ്രാണികളുടെ രക്ഷപ്പെടാനുള്ള സകല യത്നങ്ങളേയും നിസ്സാരങ്ങളാക്കുവാൻ പൎയ്യാപ്തമാണു്. ഒരു ഇറച്ചിക്കഷണം ഇലയിലിട്ടുകൊടുത്താലും ഈ പ്രവൎത്തനങ്ങൾ നടക്കുന്നു. പക്ഷെ ഒരു ചെറിയ കല്ലോ, കടലാസ്സുകഷണമോ പതിപ്പിക്കുന്നതായാൽ യാതൊരു ഭാവവ്യത്യാസവുമില്ലായിരിക്കുന്നതും അത്ഭുതാവഹമത്രേ.

## 2. സഞ്ചിച്ചെടി (Utricularia)

ഈ ചെടി പൊട്ടക്കുളങ്ങളിലും മററു ജലാശയങ്ങളിലും കണ്ടുവരാറുള്ള ഒരു പ്രാണിഗ്രാസസസ്യമാണു്. തണ്ടു് വളരെ വണ്ണം കുറഞ്ഞതും അനേകം ശിഖരങ്ങളോടുകൂടിയതുമാണു്. ഇലകൾ ചെറിയവയും സൂചിപോലെ ഘനം കുറഞ്ഞും നീളം കൂടിയുമാണിരിക്കുന്നതു്. വേരുപടലമേയില്ല. കാരണം—വെള്ളത്തിൽ പൊങ്ങിക്കിടക്കുന്നതിനും ആഹാരസാധനങ്ങൾ സ്വീകരിക്കുന്നതിനും അവയവ ഭാഗങ്ങൾക്കു കഴിയും, ഇലകളുടെ ഇടയിലാണു് സഞ്ചികളുള്ളതു്. സഞ്ചികൾക്കുള്ളിൽ ഒന്നുമില്ലാത്തയവസരങ്ങളിൽ പച്ചനിറത്തിലും (empty bladders) ആഹാരസാധനങ്ങളുള്ളപ്പോൾ കറുപ്പുനിറത്തിലും (Fed up bladders) ഇരിക്കുന്നു.

സഞ്ചികൾ (bladders) ചില പ്രത്യേകതകളാൽ ഉള്ളിലുള്ള വെള്ളത്തെ പുറത്തേക്കുവിട്ടു ഇരയെപ്പിടിക്കുവാൻ സന്നദ്ധമാകുന്നു. സഞ്ചിയുടെ ഒരു മൂലയിൽ, കവാടം കാണപ്പെടുന്നു, അതിനെ ചെറിയ മുള്ളുകൾ ആവരണംചെയ്യുന്നു. വെള്ളത്തിൽ നീന്തിക്കളിച്ചുശേഷം കവാടത്തെ സമീപിക്കുന്ന ചെറു ജീവികളുടെ സ്പൎശനമാത്രയിൽ സഞ്ചിയുടെ കവാടം പെട്ടെന്നു തുറന്നു മലക്കുന്നു.

അടുത്ത പ്രവൎത്തനത്തിന്റെ ഫലമായി സഞ്ചിയുടെ ഭിത്തി അല്പം വികസിക്കുന്നു. തന്മൂലം അല്പം ജലത്തോടുകൂടി പ്രാണിയെ സഞ്ചിക്കുള്ളിലേക്കു സ്വീകരിക്കപ്പെടുന്നു. ഭിത്തി ഝടുതിയിൽ സങ്കോചിക്കുകയും, കവാടം പൂൎവ്വസ്ഥിതിയെ പ്രാപിച്ചു സഞ്ചി മൂടുകയും ചെയ്യുന്നു. പ്രാണി പറന്നു രക്ഷപ്പെടാൻ യത്നിക്കും പക്ഷെ മാൎഗ്ഗമില്ലാത്തതിനാൽ അതിൽതന്നെ കിടക്കേണ്ടതായി വരുന്നു. ഈ സന്ദൎഭത്തിലാണു് ദഹനരസങ്ങൾ സഞ്ചിയുടെ അന്തൎഭാഗത്തുനിന്നും ഊറിവരുന്നതു്. പ്രാണിയെ കൊല്ലുകയും ദഹിപ്പിച്ചു സ്വീകരിക്കുകയും ചെയ്യുന്നു.

## 3. പാത്രച്ചെടി (Pitcher plant)

ഉഷ്ണമേഖല പ്രദേശങ്ങളിൽ കണ്ടുവരാറുള്ള ഒരു ചെടിയാണു്—ഇതു്. സിലോണിലും പാത്രച്ചെടി സുലഭമായി കാണുന്നു. പച്ചനിറത്തിലുള്ള ഇതിന്റെ ഇലകൾ നീളംകൂടിയവയാണു്. ഇലയുടെ മദ്ധ്യഞരമ്പു് നീളംകൂടിയ ഒരു നാരായി പരിണമിക്കുന്നു. ഈ നാരിന്റെ അഗ്രത്തു് ജലപാത്രംപോലെയുള്ള ഒരവയവമുള്ളതിനാലാണു്—ഈ സസ്യത്തെ പാത്രച്ചെടി എന്നു പറയുന്നതു്. ജന്തുക്കൾക്കു് ആകൎഷകമായ വിധം മനോഹരനിറങ്ങളോടുകൂടിയതാണു് ഈ പാത്രം. പാത്രത്തിനു് ഒരു അടപ്പുണ്ടു്. പാത്രത്തിന്റെ വായ്ക്കു് ചുററും മൃദുലതയേറിയതും ഉള്ളിലേക്കു വളഞ്ഞവയുമായ അനേകം മുള്ളുകൾ കാണപ്പെടുന്നു. ഇവയ്ക്കു് തേൻ നിൎമ്മിക്കുന്നതിനുള്ള ഗ്രന്ഥികൾ ഉണ്ടു്.

ഈ പാത്രത്തിനുള്ളിൽ കൊഴുപ്പുള്ള ഒരു ദ്രാവകമുണ്ടു്. പാത്രത്തിന്റെ ഭിത്തിക്കുള്ളിൽ ദഹനരസം പുറപ്പെടുവിക്കുന്ന മൂന്നു ശിഖരങ്ങളുള്ള മുള്ളുകൾ നിറഞ്ഞിരിക്കുന്നു.

ഒരു പ്രാണി ആദ്യമായി പാത്രത്തിന്റെ വായ്ക്കു് ഇരിപ്പുറപ്പിക്കുന്നു. മിനുസമുള്ള മുള്ളുകളായതിനാൽ അവ തെററി സഞ്ചിക്കുള്ളിലേക്കു പതിക്കുന്നു. പ്രാണി പെട്ടെന്നു എഴുന്നേററു തലയുയൎത്തി പറക്കുവാൻ ശ്രമി

# * ആദരണീയൻ.

(പന്തളം രാഘവപ്പണിക്കർ.)

മഞ്ജരി.

പണ്ടനേകായിരം സംവത്സരങ്ങൾക്കു-
മുൻപു, പുകഴ്ം ഹിമാലയത്തിൽ,
മൂന്നുപേർതമ്മിലതിരററ വിപ്രിയ-
മാന്നു വസിച്ചൊരാലിൻ ചുവട്ടിൽ.
ഒന്നൊരുകാടപ്പറവ, യൊന്നാന, പി-
ന്നൊന്നൊരു വാനരത്താനുമത്രെ.
വേണ്ടാത്തസൂയ, വിദ്വേഷവു, മീഷ്യയും,-
പൂണ്ടവർ നാളുകൾ പോക്കിടുമ്പോൾ,
മൂവരിൽ പ്രായമേറുന്നവനെയവർ
നായകനാക്കണ മെന്നുറച്ചാർ.
പൂർവ്വവിശേഷങ്ങൾ ചൊല്ലുവാനാനയോ-
ടോതിനാർ മററവർ രണ്ടുപേരും
എന്നതുകേട്ടടൻ വൃദ്ധനാമദ്വന്തി
ചൊന്നുതന്നോർമ്മയിൽ നിന്നിവണ്ണം:—
"പണ്ടെൻറ ബാല്യത്തിലീ വടവൃക്ഷമെൻ-
കുമ്പവരെയ്ക്കു മുയർന്നതില്ല.
ഇന്നിവനെത്ര മുരടിച്ചു വൃദ്ധനായ്
നിന്നിടുന്നെന്തൊരു രൂപഭേദം."
ആനയും കാടയുമത്ഭിക്കയാൽ പിന്നെ
വാനരം ചൊന്നിതു—തൻചരിത്രം:—
"പണ്ടുവെറും പൈതലായോരു കാലത്തു
കണ്ടുഞാനീ നില്ക്കുമാൽമരത്തെ
പിഞ്ചുചെടിയായ് മുളച്ചുനിന്നന്നിതിൽ
കൊമ്പുകൾപോലുമുണ്ടായതില്ല.
ഇമ്പമോടന്തികേ ചെന്നിരുന്നായതിൻ-
നാമ്പു ഞാൻ തിന്നതുമോർത്തീടുന്നു."
കാടക്കിളിയു മവരോട്ടടൻ കഥി-
ച്ചീടിനാനായതിൻ പൂർവ്വവൃത്തം:—
"പണ്ടു ഞാൻതിന്നൊരാലിൻ പഴമാണിതി-
ങ്ങുണ്ടാകുവാൻ തന്നെ മുഖ്യഹേതു
ബാക്കിവേറൊന്നുമിതിനെക്കുറിച്ചിനി-
യോക്കണമെന്നില്ല; വാസ്തവത്തിൽ
പ്രായമധികമെനിക്കാണതിലഭി-
പ്രായവ്യത്യാസം വരേണ്ടതുണ്ടോ?"
പാരംനിസ്സാരനെന്നാകിലും വാൎദ്ധക്യ-
മേറുകമൂലമക്കൊച്ചുപക്ഷി,
മുൻപനായിട്ടു ഭവിച്ചവനെയവർ
കുമ്പിട്ടു പൂജിച്ചനുസരിച്ചാർ
നേതാവു നല്കീട്ടമാജ്ഞകേട്ടായവർ
വീതവിദ്വേഷം വസിച്ചു നീണാൾ.
ഗർവ്വററധന്യരവർ മൂവരും പിന്നെ
നിർവ്വാണമാന്നു സുഖിച്ചു പാരം.
പ്രായമേറീടുവോനേതൊരാളാകിലു-
മായവനാദരണീയനത്രെ.

---

* From the sayings of Buddha.

---

കുമ്പോൾ ഉള്ളിലുള്ള ബലമേറിയ മുള്ളു കൾ തലയിലേക്കും ശരീരത്തിലേക്കും കയറു ന്നു. ഈ മുറിവുകളിൽകൂടി ദഹനരസങ്ങൾ പ്രവേശിക്കുന്നു. പ്രാണി മരിക്കുകയും, ദഹി ക്കുകയും ചെടിക്ക് ആഹാരമായിത്തീരുകയും ചെയ്യുന്നു. ചിലവേളകളിൽ ഒന്നേമുക്കാൽ അടി നീളത്തിലുള്ള പാത്രങ്ങളും കാണപ്പെ ടുന്നു. ചെറിയ പക്ഷികളെപ്പോലും മുക്കി ക്കൊല്ലുവാൻ പര്യാപ്തമായ രീതിയിൽ പാ ത്രങ്ങളിൽ ദ്രാവകമുണ്ടെന്നറിയുക അതിശയ ജനകമത്രെ.!

ഏകാങ്കനാടകം

# ഗ്രന്ഥകാരൻ

(ഡി. ശ്രീമാൻ നമ്പൂതിരി, മൂവാററുപുഴ.)

സമയം, സായാഹ്നം. നാലുമണി. പാത്രങ്ങൾ. ഗ്രന്ഥകാരനും പുസ്തകവിൽപനക്കാരനായ കുറുപ്പും. സ്ഥലം. ഗ്രന്ഥകാരന്റെ വസതിയിലെ പൂമുഖം. (കസാലയിൽ മേശയിൽ കുനിഞ്ഞിരുന്നുകൊണ്ടു് ഗ്രന്ഥകാരൻ കുറുപ്പുമായി സംസാരിച്ചുകൊണ്ടിരിക്കുന്നു. അടുത്തുതന്നെ ഒരു സ്റ്റൂളിലാണു് മി: കുറുപ്പിന്റെ ഇരുപ്പു്. ഒട്ടൊരു കഷണ്ടികേറി ചുളിവാന്ന നെററിയോടുകൂടിയ കുറുപ്പു് തികച്ചും ഒരു പ്രായോഗികബുദ്ധിയാണു്. യുവത്വത്തിന്റെ വ്യാമോഹങ്ങൾ കടന്നുകഴിയാത്ത ഗ്രന്ഥകാരൻ ചുറുചുറുക്കുള്ള ഒരു ഭാവനാജീവിയത്രേ.)

ഗ്രന്ഥകാരൻ—(ഉൽക്കണ്ഠാകുലമായ ഭാവത്തോടെ) അപ്പോൾ മി. കുറുപ്പു്, എന്റെ ഗ്രന്ഥങ്ങൾ വിററഴിക്കാൻ വളരെ വിഷമമെന്നാണോ നിങ്ങൾ പറയുന്നതു്?

കുറുപ്പു്—(കീഴ്പോട്ടു നോക്കി പതുക്കെ) ഞാൻ അങ്ങിനെ പറയുകയാണെങ്കിൽ തെററിദ്ധരിക്കരുതെന്നു് വിനീതമായ ഒരു അപേക്ഷയുണ്ടു്.

ഗ്രന്ഥ—എനിക്കു് തെററിദ്ധാരണയൊന്നുമില്ല. ഞാനെന്തിനു തെററിദ്ധരിക്കുന്നു?

കുറുപ്പു്—അതല്ല ഞാൻ പറഞ്ഞതു്. കവികളായ നിങ്ങൾക്കു മനുഷ്യഹൃദയത്തിന്റെ ഗതിവിഗതികൾ ധരിക്കാൻ കഴിഞ്ഞിട്ടില്ലെന്നറിയുന്നതു് എനിക്കു അത്ഭുതം നൽകുന്നു.

ഗ്രന്ഥ—അതെന്താണു്?

കുറുപ്പു്—എന്താണെന്നോ? മനുഷ്യഹൃദയം ശരിക്കറിഞ്ഞിരുന്നുവെങ്കിൽ—മനശ്ശാസ്ത്രത്തിന്റെ അടിഭാഗത്തുവരെ ചെന്നിറങ്ങാൻ കഴിഞ്ഞിരുന്നുവെങ്കിൽ—നിങ്ങൾക്കു് നിങ്ങളുടെ ഗ്രന്ഥങ്ങൾ വിററഴിക്കാൻ വിഷമമുണ്ടാകുകയില്ലായിരുന്നു. അല്ലെങ്കിൽ വിററഴിക്കാനുതകുന്ന ഗ്രന്ഥങ്ങൾ നിർമ്മിക്കാൻ കഴിയുമായിരുന്നു. ഇന്നത്തെ ലോകത്തിനു് നിങ്ങളുടെ ഗ്രന്ഥങ്ങൾ ആവശ്യമില്ലെന്നു പറയുമ്പോൾ അതൊരു ധിക്കാരപ്രസംഗമായി കരുതരുതെന്നു ഞാൻ അപേക്ഷിച്ചുകൊള്ളട്ടെ.

ഗ്രന്ഥ—എനിയ്ക്കു വ്യക്തമായില്ല.

കുറുപ്പു്—എന്നാൽ ഞാൻ വ്യക്തമാക്കിത്തരാം. ഉന്നതമായ കലാസൃഷ്ടിമാത്രമാണു് താങ്കളുടെ ലക്ഷ്യമെങ്കിൽ എന്തിനു് താങ്കൾ ഗ്രന്ഥങ്ങൾ അടിച്ചിറക്കുന്നു; അതു വിററുകിട്ടുന്ന പണത്തെ കാംക്ഷിക്കുന്നു? വിററഴിക്കണമെന്ന ഉദ്ദേശമുണ്ടെങ്കിൽ തദനുസൃതമായ പന്ഥാവും നിങ്ങൾ തേടേണ്ടതുണ്ടു്.

ഗ്രന്ഥ—അതുശരി, എന്നാലും തലമറന്നു് എണ്ണതേച്ചാലോ?

കുറുപ്പു്—തലമറന്നു തേയ്ക്കുന്നതുകൊണ്ടാണു് ആരോഗ്യം ലഭിക്കാനെളുപ്പമെന്നുകാണുകയാണെങ്കിൽ അങ്ങിനെ ചെയ്താൽ എന്താണൊരു വിരോധം? താങ്കളുടെ ചിന്താസുന്ദരങ്ങളായ ആശയങ്ങളല്ല, നിരൂപണപരങ്ങളായ അഭിപ്രായപ്രകടനങ്ങളല്ല, അതിലെല്ലാം ഉൾക്കൊള്ളുന്ന കലാസൌന്ദര്യത്തിന്റെ പാരമ്യമല്ല പൊ

തുജനങ്ങൾക്കാവശ്യം. അവക്ക് വേണ്ട തു് നഗ്നങ്ങളായചില വിനോദങ്ങൾ മാത്രമാണു്.

ഗ്രന്ഥ—അപ്പോൾ ഞാൻ കീഴ്പ്പോട്ടിറങ്ങണമെന്നോ?

കുറുപ്പ്—അതെ, കീഴ്പ്പോട്ടിറങ്ങണം. സാമ്പത്തികമായിട്ടു വരണമെങ്കിൽ കലാപരമായി കീഴ്പ്പോട്ടിറങ്ങുകതന്നെ വേണം. കടിച്ചാൽ പൊട്ടാത്ത ഈ വേദാന്തമൊന്നും പൊതുജനങ്ങൾക്കാവശ്യമില്ല.

ഗ്രന്ഥ—(ഒരു ഗ്രന്ഥമെടുത്തു് ചൂണ്ടിക്കാട്ടി) ഈ ഗ്രന്ഥത്തിൽ ഞാൻ വിനിവേശിപ്പിച്ചിട്ടുള്ള കലയെ സംബന്ധിച്ച എൻെറ നിഗമനം എൻെറ എട്ടുമാസത്തെ നിരന്തരചിന്തയുടെ ഫലമാണു്. ഇതെഴുതിത്തീക്കുന്നതിനുവേണ്ടി എൻെറ മാംസത്തിൽ എട്ടുറാത്തൽ എനിക്കു് ബലികഴിക്കേണ്ടി വന്നിട്ടുണ്ടു്.

കുറുപ്പ്—താങ്കൾ എട്ടുദിവസംകൊണ്ടു് വെറും തമാശയിൽ യാതൊരു പ്രയത്നവുംകൂടാതെ ഒരു ലൈംഗികഗ്രന്ഥമാണെഴുതിയിരുന്നതെങ്കിൽ നിങ്ങൾക്കു നിങ്ങളുടെ ഘനം പതിനഞ്ചുറാത്തൽകൊണ്ടു കൂട്ടാമായിരുന്നു. ഒരു തനി ശൃംഗാരകാവ്യമാണെഴുതിയിരുന്നതെങ്കിൽ--മൂരിശ്ശൃംഗാരമാണെങ്കിൽ ഉത്തമം—കുറഞ്ഞതു് ഒരഞ്ഞൂറുറുപയെങ്കിലും സമ്പാദിക്കാമായിരുന്നു.

ഗ്രന്ഥ—എനിക്കതു സാദ്ധ്യമാണോ?

കുറുപ്പ്—സാദ്ധ്യമാണു്. ക്ഷിപ്രസാദ്ധ്യമായിട്ടുള്ളതാണതു്.

ഗ്രന്ഥ—അതുപോകട്ടെ, കുറുപ്പേ. ഈ ഗ്രന്ഥത്തിൻെറ അച്ചടിക്കൂലിയെങ്കിലും കൊടുത്തുതീക്കാൻ ഞാൻ എന്തുചെയ്യണം.

കുറുപ്പ്—ഈ കലാനിരൂപകാത്മകമായ ഗ്രന്ഥത്തിൻെറ കാൎയ്യത്തിലോ?

ഗ്രന്ഥ—അതെ.

കുറുപ്പ്—താങ്കൾ സമ്മതിക്കുമെങ്കിൽ ഞാൻ ഒരു മാൎഗ്ഗം പറയാം. അനുസരിക്കുമോ?

ഗ്രന്ഥ—(ആലോചനയോടെ) കഴിയുന്നതും നോക്കാം.

കുറുപ്പ്—ആദ്യമായി ഗ്രന്ഥത്തിൻെറ പുറം ചട്ട പറിച്ചുകളഞ്ഞു് തൽസ്ഥാനത്തു് വേറൊന്നു ചേക്കുക. അൎദ്ധനഗ്നയായ—മുഴുനഗ്നയാണെങ്കിൽ ഉത്തമം—ഒരു പെണ്ണിൻെറ ചിത്രം പുറംചട്ടയിൽ കൊടുക്കുക. പുസ്തകത്തിൻെറപേരു് കാലോചിതമായ വിധത്തിൽ മാററുക.

ഗ്രന്ഥ—പൊരുത്തമില്ലാത്ത പേരും പൊരുത്തമില്ലാത്ത പുറം ചിത്രവുമൊക്കെ ചേത്താലോ?

കുറുപ്പ്—പൊരുത്തമൊന്നും വേണ്ട. അല്ലെങ്കിൽ ഈ കാണുന്ന ഗ്രന്ഥങ്ങൾക്കും അവയുടെ പുറംചട്ടയ്ക്കും അതിനുള്ളിലടങ്ങിയിരിക്കുന്ന കാൎയ്യങ്ങൾക്കും തമ്മിൽ എന്തൊരു പൊരുത്തമാണോ ഉള്ളതു്?

ഗ്രന്ഥ—ഞാൻ സാംസ്കാരികമായി ഇത്രമാത്രം അധഃപതിച്ചാലോ?

കുറുപ്പ്—സാമ്പത്തികമായി അധഃപതിക്കാം. അതുതന്നെ പ്രയോജനം. ഞാൻ നല്ലനല്ല ഗ്രന്ഥങ്ങൾ പ്രകാശിപ്പിക്കുന്നതിലും അവമാത്രം വിററഴിക്കാൻ ശ്രമിക്കുന്നതിലും മുമ്പൊക്കെ ജാഗരൂകനായിരുന്നു. അന്നൊക്കെ ഗുണവും കിട്ടി. അടുത്ത കുറെ കൊല്ലങ്ങളിലായി ഉത്തമഗ്രന്ഥങ്ങൾ വിററഴിക്കാനുള്ള ശ്രമത്തിനെന്നിയ്ക്കുകിട്ടിയ പ്രതിഫലം പട്ടിണിമാത്രം. ആലോചിച്ചു പ്രവൎത്തിച്ചുകൊള്ളൂ.

ഗ്രന്ഥ—അതെ, ഞാൻ ആലോചിയ്ക്കുകയാണു്.

(ചിന്തയിൽ ലയിക്കുന്നു.)

ഗ്രന്ഥാവലോകനം.

# ഓണപ്പുലരി.

By

(എം. ഗോവിന്ദൻനമ്പൂതിരി, കുട്ടംചേരുർ)

ശ്രീ, എം. ഗോവിന്ദൻനമ്പൂതിരി അവർകളുടെ ആദ്യത്തെ സാഹിത്യസന്താനമാണ് ഈ ഓണപ്പുലരി. ഇരുപത്തിയഞ്ചു ചെറുപുഷ്പങ്ങൾ ഈ പുലരിയുടെ പുഞ്ചിരിയിൽ വിടർന്നു നില്ക്കുന്നുണ്ട്. ഓരോന്നും പറിച്ചെടുത്ത് അഴകും ഗുണവും നിർണ്ണയിക്കണമെന്ന് വിചാരിക്കുന്നില്ല. ആകപ്പാടെ ഒന്നു കണ്ണോടിച്ചു നോക്കാം.

കവിതകൾ സൃഷ്ടിച്ചുവിടാൻ ഉത്സാഹവും വായിക്കാൻ വെറുപ്പുമുള്ള ഒരു കാലമാണിത്. കവികളുടേയും കഥാകൃത്തുകളുടേയും തിക്കിത്തിരക്കലിൽ കൈരളി നന്നേ വിഷമിക്കുന്നു. ഈ ആൾബഹളത്തിനിടയിൽ കയറി അമ്മയെ ദർശിക്കുവാൻ ശ്രീ നമ്പൂതിരിയുടെ കവിതാവനിതയും ലജ്ജിക്കാതിരിക്കുന്നില്ല. എങ്കിലും പ്രൌഢികലർന്ന ഒരവതാരിക തോഴിയായി നില്ക്കുന്നതുകൊണ്ട് അവൾ ധൈര്യവതിയായി മുന്നോട്ടുവന്നു അതൊരു മഹാഭാഗ്യംതന്നെ. സാഹിത്യപ്പാൽപ്പായസം കുടിക്കുന്നവരുടെ ലഹരി പോക്കുന്ന നാരങ്ങാക്കറിയാണ് തൻെറ കവിതയെന്ന് മുഖവുരയിൽ മി: നമ്പൂതിരി പറയുന്നതു് രസകരമായിട്ടുണ്ട്. നാരങ്ങാക്കറിക്കും ഒരു പാകം ആവശ്യമാണെന്നു തോന്നുന്നു.

സൂക്ഷ്മമായി ചിന്തിക്കുന്നപക്ഷം ലോകത്തിലെ സകല പരിവർത്തനങ്ങൾക്കും വിപ്ലവങ്ങൾക്കും കാഹളമൂതുന്നതു് കവിയാണെന്നു മനസ്സിലാക്കാം. മാനവസമുദായത്തിൻെറ കുററങ്ങളും കുറവുകളും നികത്തി സമത്വസുന്ദരമായ ഒരു ലോകം സൃഷ്ടിക്കുന്ന പുരോഗമനോന്മുഖമായ കവിഹൃദയത്തെ അപലപിക്കാവുന്നതല്ല. പക്ഷേ ലോകത്തിൻെറ മലീമസവശങ്ങൾ മാത്രം ചികഞ്ഞെടുത്തേ കവിത ചമയ്ക്കാവൂ എന്നുവന്നാൽ, അതേനിമിഷം സാഹിത്യം അധഃപതിക്കുകയായി.

ശ്രീ. നമ്പൂതിരിയുടെ ലഘുകൃതികളിൽ ഭൂരിപക്ഷവും പാവങ്ങളുടെ ജീവരക്തത്തിൽ കൊഴുത്തുതടിച്ച സാമുദായിക ദുഷ്പ്രഭുത്വത്തോടുള്ള വെല്ലുവിളികളാണെന്ന് നിസ്സംശയം പറയാം. "മരണമാല്യം" അവയെ പ്രതിനിധീകരിക്കുന്നു. ഒന്നുമില്ലാത്ത 'ഓണപ്പുലരി'യുടെ പിന്നിലൊതുങ്ങാതെ "മരണമാല്യ"വുമേന്തി ഈ കവനസംഘം മുന്നോട്ടുവന്ന് വിപ്ലവകാഹളം മുഴക്കേണ്ടതായിരുന്നു. ദാരിദ്ര്യത്തിനോ ജാതിമതാദി വൈരങ്ങൾക്കോ കടക്കാൻകഴിയാത്ത "സ്ക്കൂൾജീവിത"ത്തിൽ കവിയുടെ സ്വപ്നലോകം പ്രത്യക്ഷമാകുന്നുണ്ട്. ഒടുവിൽ തൂലിക ദൂരത്തെറിഞ്ഞിട്ട് കലപ്പയും വെട്ടുകത്തിയുമായി കവി കമ്യൂണിസത്തിലേക്കു ചാടിയിറങ്ങുന്നു.

ദുഷ്പ്രഭുത്വംകൃഷിചെയ്യുംനിലങ്ങളെ
വെക്കംമണൽക്കാടായ്തീർത്തിടുവാൻ
പട്ടിണിപ്പാദപമൊന്നൊന്നായ്നിർദ്ദയം
വെട്ടിമുറിച്ചുകളഞ്ഞിടുവാൻ
നിത്യവുംനാട്ടിൽതൊഴിലുകൾവർദ്ധിപ്പി-
ച്ചുദ്ധരിച്ചീടാൻജനതതിയെ
കൈക്കരുത്തുള്ളവരായിട്ടുതീരുവിൻ
കററക്കിടാങ്ങളെ,കുട്ടികളെ."

കവിതാദേവിയെ ആരാധിക്കുവാൻ ഭക്തിപൂർവ്വം ആ പുണ്യക്ഷേത്രത്തിൻെറ നടയിൽ കാത്തുനില്ക്കുന്ന ഒരാളാണ് ശ്രീ: നമ്പൂതിരി എന്ന് നിസ്സംശയം പറയാം. പ്രകൃതിയുടെ വിവിധരംഗങ്ങളെ ചിത്രീകരിക്കുവാനുള്ള കഴിവും രചനാവാസനയും അദ്ദേഹത്തെ അ

നുഗ്രഹിച്ചിട്ടുണ്ട്. വക്രോക്തി തൊട്ടുതെറിക്കാത്ത ഒരുതരം ഒഴുക്കൻമട്ടിലാണ് മിക്ക കൃതികളുടേയും പോക്ക്. വളച്ചുപറയാത്ത ഒരുവരിയും ഇന്ന് ആസ്വാദ്യമല്ല. ആദശ്മായാലും അതിൻെറ പ്രദർശനത്തിൽ ഒരു രസികത കലന്നിരിക്കണം. രസാനുഗുണമായ രചനാവിശേഷമാണ് കാവ്യത്തിൻെറ ജീവൻ. മി: നമ്പൂതിരിയുടെ ഭാവനയിൽ അങ്ങിങ്ങായി ഉത്തമസാഹിത്യത്തിൻെറ അങ്കുരങ്ങൾ ഇല്ലെന്നുപറയാനും നിവൃത്തിയില്ല—ഒരു ഭിക്ഷക്കാരിയെ ചിത്രീകരിക്കുന്നതു നോക്കുക.

"നിസ്സഹായിനിയൊരുപ്രാകൃ-
തപ്രാണി വെറു-
മസ്ഥിയാൽമാത്രം ദൈവം സൃഷ്ടി-
ച്ചുള്ളൊരു ഗാത്രം
ജീവനെ സമമായി വീതി-
ച്ചീധരയിലും
ദ്യോവിലും വച്ചുസൂക്ഷിച്ചങ്ങി-
ങ്ങു നടക്കുമ്പോൾ."

നവീന സൽകവികളുടെ കവിതകൾ വായിക്കുകയും, അപ്രകാരമുള്ള ഒരു പരിശീലനത്തിൻെറയും ശിക്ഷണത്തിൻേറയും വെളിച്ചത്തിൽ ശ്രീ. നമ്പൂതിരി അവർകൾ തൻെറ വിപ്ലവസാഹിത്യത്തെ നിഗ്രഢസുന്ദരമായ ഒരു പന്ഥാവിൽകൂടി നയിക്കുകയുംചെയ്യുമെങ്കിൽ കൈരളിക്ക് അദ്ദേഹത്തിൻെറ സമ്മാനങ്ങളെ പുറംതള്ളുവാൻ ഒരുകാലത്തും സാധ്യമല്ല. അവതാരികാകാരനും മി: നമ്പൂതിരിയുടെ സുഹൃത്തുമായ ശ്രീ. ഗോപിനാഥൻനായർ അവർകളോടൊപ്പം ഞാനും പ്രാത്ഥിക്കുന്നു. അടുത്തവസരത്തിലെങ്കിലും ഭാവനയുടെ പാകംവന്നപഴുത്ത ഫലങ്ങൾ പറിച്ചെടുക്കുവാൻ അദ്ദേഹം ശക്തനായിത്തീരട്ടെ എന്ന്, കൃതിക്കും കത്താവിനും വിജയാശംസയുടെ കൂപ്പുകൈ! S. K.

---

# ഗാന്ധിസൂക്തികൾ.

വിദ്വാൻ, വട്ടോളി കൊച്ചുകൃഷ്ണൻനായർ.

വില-5-അണ.

ഗാന്ധിസൂക്തികൾക്കു ഒരു പ്രത്യേക വിമശം ആവശ്യമുണ്ടെന്നു തോന്നുന്നില്ല. ഗാന്ധിദേവൻെറ സൂക്തിരത്നങ്ങൾ ഓരോരുത്തരും വായിച്ചു തള്ളുകയല്ല ചെയ്യേണ്ടതു്. പിന്നെയോ പഠിച്ച് അനുഷ്ഠിക്കാനുള്ള ഒന്നാണ്. ആ ഗുരുമുഖത്തിൽനിന്നു പുറപ്പെട്ട സൂക്തികളിൽ ചിലതെങ്കിലും ശ്രദ്ധിച്ചു ചിന്തിച്ചുപ്രവത്തിച്ചാൽ ഇന്നത്തെ നില എത്രകണ്ടു പാടേമാറുമായിരുന്നു.

മി: വട്ടോളി, സൂക്തികളെ ഈശ്വരൻ, മതം,.......വിദ്യാത്ഥി, വിചാരം, വിജ്ഞാനം ഇങ്ങിനെ 11-വിഷയങ്ങളായി തിരിച്ചെടുത്തു ചേത്തിരിക്കുന്ന രീതി ഏററവും ഉചിതമായിട്ടുണ്ട്.

വട്ടോളി, സാഹിത്യവേദിയിൽ കാൽവച്ചതു് പ്രഥമമായിട്ടൊന്നുമല്ല. ഒരു നല്ല വിമശകൻ, ചെറുകഥാകൃത്ത്, ഗദ്യകാരൻ ഈ നിലയിൽ സാഹിത്യലോകത്തു സുപരിചിതനാണ്. അതു് അദ്ദേഹത്തിൻെറ ഇതരകൃതികൾ തെളിയിക്കുന്നുമുണ്ട്.

ഓരോ ലൈബ്രറികളിലും, പാഠശാലകളിലും സ്ഥലംപിടിക്കേണ്ട ബുക്കുകളിൽ പ്രഥമസ്ഥാനം ഈ ചെറുപുസ്തകത്തിനുണ്ടെന്നു പറയാൻ ഞങ്ങൾക്കു വളരെ സന്തോഷമുണ്ട്.

പെരുമ്പാവൂർ ദി പ്രോഗ്രസ്സ് പ്രിൻറിംഗ് വർക്കു് ആപ്പീസിൽ വി. കെ. ശ്രീധർ. വീലാവത്തു്, കുവപ്പടി- ഈ വിലാസങ്ങളിൽ ആവശ്യപ്പെട്ടാൽ കിട്ടുന്നതാണ്.

# വിഷയവിവരം.

# VIDYABHIVARDHINI

License No. 455. Regd. No. T. 116.

Dated 28 - 11 - 1945 Regd. No. M. 4891.

## വരിസംഖ്യ.

| | |
|---|---|
| ഒരു വർഷത്തേക്ക് | 5 ബ്രി: രൂ. |
| ഒററ പ്രതിക്ക് | 8 ണ. |
| ഇൻഡ്യയ്ക്കു പുറമേ | 6 ബ്രി: രൂ. |
| ,, ഒററ പ്രതിക്ക് | 10 ണ. |

## പരസ്യക്കൂലി.

| സ്ഥിരപരസ്യക്കാർക്ക്. | | ഒരു പ്രാവശ്യത്തേക്ക് |
|---|---|---|
| മുഴുപ്പേജിനു് | 50 രൂ. | 8 രൂ. |
| അരപ്പേജിനു് | 30 ,, | 6 ,, |
| കാൽപ്പേജിനു് | 20 ,, | 4 ,, |

**ലേഖകന്മാരോട്:—**

ലേഖനങ്ങൾ കടലാസ്സിൻെറ ഒരുവശത്തുമാത്രം വൃത്തിയായി മഷികൊണ്ടെഴുതി ഓരോ ഇംഗ്ലീഷുമാസവും 15-ാം തീയതിക്കകം ഇവിടെ കിട്ടത്തക്കവണ്ണം അയച്ചിരിക്കണം. പ്രസിദ്ധീകരണത്തിനു സൗകര്യമില്ലാത്ത ലേഖനങ്ങൾ തിരിച്ചു കിട്ടണമെങ്കിൽ അതിലേക്കുള്ള സ്റ്റാമ്പു് അയച്ചിരിക്കേണ്ടതാണു്.

**വരിക്കാരോട്:—**

ഇതേവരെ വരിസംഖ്യ അടച്ചിട്ടില്ലാത്തവർ ഈ ലക്കം കിട്ടിയാലുടൻ പണം മണിയാർഡർ ചെയ്യാൻ അപേക്ഷ.

വി. പി. ഏർപ്പാടു് ഇരുകൂട്ടർക്കും നഷ്ടകരമാകയാൽ വരിസംഖ്യ എപ്പോഴും മുൻകൂറായിത്തന്നെ അയച്ചിരിക്കണം.

ആഫീസ്സിലേക്ക് അയയ്ക്കുന്ന എല്ലാ കത്തുകളിലും മാസികയുടെ റാപ്പറിൽ കാണുന്ന അവരവരുടെ രജിസ്റ്റർ നമ്പർകൂടി കാണിച്ചിരിക്കേണ്ടതാണു്.

പണസംബന്ധമായ എഴുത്തുകൾ, മണിയാർഡർ ഇവ മാനേജരുടെ മേൽവിലാസത്തിലും, ലേഖനസംബന്ധമായവ എല്ലാം പത്രാധിപരുടെ മേൽവിലാസത്തിലും അയയ്ക്കേണ്ടതാണു്.

N. B. അഭിപ്രായത്തിനയയ്ക്കുന്ന പുസ്തകങ്ങളുടെ 2 പ്രതിവീതം അയച്ചിരിക്കണം. മാസിക ഇംഗ്ലീഷു മാസം 15-ാം തീയതിക്കകം കിട്ടാത്തപക്ഷം വിവരം ആഫീസിൽ അറിയിക്കണം.

മാനേജർ,
വിദ്യാഭിവർദ്ധിനി,
കൊല്ലം.

Edited, Printed and Published by M. Balakrishna Reddiar, at the Vidyabhivardhini Press, Quilon